

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 48 THE ONLINE OFFICIAL NEWS BULLETIN 2024 November 07

SEASON OF THE ANNUNCIATION | അറിയിപ്പുകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 10 | 11 | 12 | 13 | 14 | 15 | 16 |
| Hudoth Idto, (Dedication of the Church) 212th Comme. of Veda Ratnam Kayamkulam Philipose Ramban (Adoor Kannamkode Cathedral) | | | Comme. of St. John Chrysostom (Golden-mouthed) | ✝ Comme. of Apostle St. Philip | Comme. of Mar Kauma | |
| 2 | 6 | 2 | 6 | 2 | 6 | 2 |



## പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് റഷ്യൻ ഓർത്തഡോക്സ് സഭയുടെ പരമോന്നത ബഹുമതി

പരുമല: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് റഷ്യൻ സഭയുടെ 'ദ ഓർഡർ ഓഫ് ഗ്ലോറി ആൻഡ് ഹോണർ' ബഹുമതി സമ്മാനിച്ചു. 2021 ഒക്ടോബർ 15-ന് മലങ്കര സഭയുടെ പ്രധാന ഇടയനായി ചുമതലയേറ്റ പരിശുദ്ധ കാതോലിക്കാ ബാവാ മതാന്തര സൗഹൃദം വളർത്തുവാനും സഭകൾ തമ്മിലുള്ള ഐക്യം ഊട്ടിയുറപ്പിക്കുവാനും നൽകിയ നേതൃത്വം പരിഗണിച്ചാണ് ബഹുമതി. റഷ്യൻ ഓർത്തഡോക്സ് സഭയുടെ ആന്റണി മെത്രാപ്പോലിത്താ പരുമല പെരുന്നാൾ ദിനത്തിൽ നടത്തിയ സമ്മേളനത്തിൽ ബഹുമതി പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് സമ്മാനിച്ചു.



പരിശുദ്ധ പരുമല തിരുമേനിയുടെ 122-ാം ഓർമ്മപ്പെരുനാളിൽ പരിശുദ്ധ കാതോലിക്കാ ബാവായും മെത്രാപ്പോലീത്താമാരും വിശ്വാസികൾക്ക് ശ്ലൈഹിക വാഴ്‌വ് നൽകുന്നു.




MGOCSM 115-ാമത് വാർഷിക സമ്മേളന ലോഗോ പരിശുദ്ധ കാതോലിക്ക ബാവ Metropolitan Anthony ക്ക് നൽകി പ്രകാശനം ചെയ്തു.



## പുതിയ ഭദ്രാസനങ്ങൾക്ക് സഹായ മെത്രാപ്പോലീത്താമാരെ നിയമിച്ചു

ദേവലോകം: പുതുതായി രൂപീകരിക്കപ്പെട്ട കാനഡ ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്തായായി സഖറിയാസ് മാർ നിക്കോളാവോസിനെയും ഏഷ്യാ-പസഫിക്ക് ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്തായായി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസിനെയും പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു.



കോട്ടയം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ മെത്രാസന അംഗങ്ങളായ ഡോക്ടർമാരുടെ സംഗമം പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ നടന്നു. ഡോ. ഷാജി ഓമത്തിൽ, ഡോ. സിറിൽ, ഡോ. ജോയി, ഡോ. ഷെറിൻ എന്നിവർ ചർച്ചകൾക്ക് നേതൃത്വം നൽകി. തുടർന്ന് ഡോക്ടേഴ്സ് ഫോറവും രൂപീകരിച്ചു.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കര

### എ. ഡി. 1926-നു കൊല്ലം 1101 മകരം 13-നു മുതലുള്ള ഡയറി.

1355. മുറന്തൂക്കിൽ മാത്തു കത്തനാർക്ക്. പ്രിയനെ ഈ മാസം 9-നു അയച്ച എഴുത്തു കിട്ടി. സമാധാനം നല്ലതാണു. നാം അതിനാഗ്രഹമുള്ളവനുമാണു. സമാധാനത്തിനുവേണ്ടി ... സമാധാനമുണ്ടാകണമെന്നും, ഉണ്ടാക്കണമെന്നും, ആഗ്രഹമുള്ളവർ എതൃകക്ഷിയിലും അനേകർ ഉണ്ടെന്നു നാം പൂർണ്ണമായി വിശ്വസിക്കുന്നു. വാശി നിവൃത്തിക്കയും വേണം സമാധാനം ഉണ്ടാകയും വേണം എന്നു വിചാരിച്ചാൽ സംഗതി നടക്കുമോ എന്നു സംശയമുണ്ടാകും. നമുക്കു ശീമയാത്രയ്ക്കാഗ്രഹവും കൊതിയും ഇല്ലാ. ആഗ്രഹവും ശക്തിയും ഉള്ളവരെ നാം വിരോധിക്കുന്നതുമല്ല.

അവുഗേൻ റമ്പാച്ചൻ മുതലായി ചിലർ സമാധാനത്തെ സംബന്ധിച്ചു ആലോചിപ്പാൻ വേണ്ടി ഇങ്ങോട്ടു വരുന്നുണ്ടെന്നറിയുന്നതു നമുക്കു സന്തോഷം തന്നെയാണു. അടുത്ത ദിവസങ്ങളിൽ നാം ഇവിടെ നിന്നു എങ്ങോട്ടും പോകണമെന്നു വിചാരിച്ചിട്ടില്ലാത്തതിനാൽ ഈയിടെ നാം ഇവിടെ തന്നെ ഉണ്ടായിരിക്കുന്നതാണു. അവർ ഇവിടെ വരുന്നപക്ഷം ഇവിടെ വച്ചു നമ്മെ കാണാവുന്നതാണു. ഇങ്ങോട്ടു വരുന്നവർ പലരാകയാൽ അവർക്കു സൗകര്യമുള്ള സമയം ഏതെന്നു അവർ തന്നെ ആലോചിച്ചു നിശ്ചയിച്ചുകൊള്ളുന്നതു നമുക്കു സന്തോഷം തന്നെയായിരിക്കും. ശേഷം വഴിയെ. സർവ്വശക്തനായ ദൈവത്തിന്റെ കൃപകൾ ... 1101 ഇടവം 13-നു പരുമല സിമ്മനാരിയിൽ നിന്നും.

1356. വി. എം. ചാണ്ടിക്ക്. പിറവത്തെ യോഗത്തെക്കുറിച്ചറിഞ്ഞു എന്നും, കുടമാളൂർക്കാരൻ കൊട്ടാരത്തിൽ പരമേശ്വരൻപിള്ള താല്പര്യമായി നമ്മെ കരുതുന്നു എന്നറിയുന്നതു സന്തോഷം തന്നെ എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1357. പള്ളിവാതുക്കൽ തെരുവത്തു മൂപ്പച്ചനു. എഴുത്തു കൊച്ചുമെത്രാച്ചന്റെ പേർക്ക് അയച്ചിട്ടുണ്ടെന്നും അദ്ദേഹം വേണ്ടതു ചെയ്യുമെന്നും. 1101 ഇടവം 13 -നു പരുമല സിമ്മനാരിയിൽ നിന്നും.

1358. കെ. ഐ. ജോർജ്ജിനു. തുമ്പമൺ സ്കൂൾ ഭംഗിയായി നടക്കുന്നു എന്നറിയുന്നതിൽ സന്തോഷിക്കുന്നു എന്നും, ടിയാന്റെ കല്യാണത്തിനു സകല മംഗളങ്ങളും നാം ആശംസിക്കുന്നു എന്നും. ടി തീയതി. ടി സ്ഥലം.

1359. മട്ടയ്ക്കൽ മല്പാനു. പിറവം യോഗത്തെപ്പറ്റിയും മറ്റും. ടി തീയതി. ടി സ്ഥലം.

1360. കൊച്ചുമെത്രാച്ചനു. തുമ്പമൺകാരനു ... കാര്യത്തെക്കുറിച്ചു. ടി തീയതി. ടി സമയം.

1361. കൊച്ചുമെത്രാച്ചനു. വേലശ്ശേരിൽ കത്തനാരച്ചന്റെ മകൻ മത്തായി ശെമ്മാശനെ എം. ജി. എം. സ്കൂളിൽ ... പഠിപ്പിച്ചു കാണ്മാൻ ആഗ്രഹിക്കുന്നു എന്നു. 1101 ഇടവം 14-നു പരുമല സിമ്മനാരിയിൽ നിന്നും.

1362. സി. റ്റി. ഈപ്പൻ. നമ്മുടെ സഭയിലെ ശെമ്മാശന്മാരുടെയും യുവാക്കന്മാരുടെയും, തിയോളജി പഠിത്തവും പുതിയ ഒരു സ്ഥലവും കെട്ടിടവും ഉണ്ടാക്കി തുടങ്ങുന്നതു വരെ താമസിപ്പിക്കാതെ ഇപ്പോൾതന്നെ പഴയസിമ്മനാരിയിൽ ആരംഭിക്കയും പിന്നീട് കെട്ടിടവും മറ്റും ഉണ്ടാകുമ്പോൾ മാറ്റുന്ന



തിനു വിഷമമില്ലാത്തതുകൊണ്ടു ഈ വിധത്തിൽ ചെയ്താൽകൊള്ളാമെന്നു ആഗ്രഹമുണ്ടു. ഇതിൽ പ്രിയന്റെ അഭിപ്രായം ഏതുവിധമെന്നറിയിക്കണമെന്നും അതിന്റെ ചിലവുകളെപ്പറ്റിയും മറ്റും. 1101 ഇടവം 14-നു പരുമല സിമ്മനാരിയിൽ നിന്നും.

1363. ഒ. എം. ചെറിയാച്ചനു. ആഞ്ഞിലിത്താനത്തു ഇടവകയിൽപെട്ട സാധു ... കാണ്മാൻ ആഗ്രഹിക്കുന്നു എന്നു. ടി തീയതി. ടി സ്ഥലം.

1364. കൊച്ചുമെത്രാച്ചനു. ചിറ്റനാട്ടെ ഉമ്മച്ചന്റെ ... 1101 ഇടവം 17-നു പരുമല സിമ്മനാരിയിൽ നിന്നും.

1365. കൊച്ചുമെത്രാച്ചനു. നെല്ലിക്കൽ പള്ളി ഇടവകയിലെ ഒരു കൊച്ചനു പട്ടം കൊടുക്കണമെന്നും മറ്റും. 1101 ഇടവം 19-നു പരുമല.

1366. പാറേട്ട് കത്തനാർക്കു. എം. ഡി. സ്കൂൾ സംബന്ധിച്ച്.

1367. വടക്കേടത്തു കൊച്ചുമ്മനു. ജോലി സംബന്ധിച്ചു.

1368. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. വർത്തമാനങ്ങൾക്കു.

1369. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കും മറ്റും. 1101 ഇടവം 19-നു. പരുമല സിമ്മനാരി.

1370. ബഥനി മെത്രാച്ചനു. വർത്തമാനങ്ങൾക്കു. 1101 ഇടവം 20. പരുമല.

1371. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1372. കൊച്ചുമെത്രാച്ചനു. വായിക്കൂർ പള്ളി ഇടവകയിൽ ചുങ്കത്തിൽ ... പട്ടം കൊടുക്കണമെന്ന്. 1101 ഇടവം 21-നു. പരുമല സിമ്മനാരി.

1373. പാപ്പാല ഏലിയാസ് ... കുരിശു, പണം മുതലായതു ... യെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1374. തയ്യിൽ കൊച്ചീപ്പച്ചനു. കരവട്ടു ജോർജിനെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

1375. തയ്യിൽ കൊച്ചീപ്പച്ചനു. തോട്ടുമുഖത്തു ജോർജിനെ സംബന്ധിച്ചു. 1101 ഇടവം 23. പരുമല.

1376. വടക്കേടത്തു തോമ്മാച്ചനു. തുമ്പമൺ സ്കൂൾ സംബന്ധിച്ചു. 1101 ഇടവം 23-നു. പരുമല സിമ്മനാരി.

1377. മട്ടയ്ക്കൽ മല്പാനും

1378. വർക്കിപ്പിള്ളയ്ക്കും

1379. കിഴക്കേയറ്റത്തു കുഞ്ഞപ്പനും

1380. തേരകത്തു ചെറിയാൻ കുഞ്ഞിനും. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1381. ഇ. ജെ. ഫീലിപ്പോച്ചനും

1382. തയ്യിൽ ഈപ്പച്ചനും. വർത്തമാനങ്ങൾക്കും കേസിനെക്കുറിച്ചും. 1101 ഇടവം 26. പരുമല.

1383. വട്ടക്കുന്നേൽ കുര്യൻ വക്കീലിനു. കേസിലേക്കുള്ള ചെലവിനും മറ്റും എം.ഡി. സിമ്മനാരി ചാപ്പൽ വക പണത്തിൽ നിന്നു മട്ടയ്ക്കൽ മല്പാനു കൊടുക്കണമെന്നു. 1101 ഇടവം 26. പരുമല.

1384. കെ. റ്റി. മത്തായി ശെമ്മാച്ചനു. മദ്രാസിലേക്കു പോകുന്നതിനെ സംബന്ധിച്ചു. 1101 ഇടവം 27. പരുമല.

1385. കെ. സി. മാത്യു. ബി.എ. ബി.എൽ. മദ്രാസിലേക്കുള്ള പട്ടക്കാരനെ സംബന്ധിച്ചു. 1101 ഇടവം 29. പരുമല.

1386. ബഥനി മെത്രാച്ചനു. വർത്തമാനങ്ങൾക്കു.

1387. പി. പി. തൊമ്മൻ മാസ്റ്റർക്കും

1388. ഐസക്കു മത്തായിക്കും

1389. മട്ടയ്ക്കൽ മല്പാനും. വർത്തമാനങ്ങൾക്കും മറ്റും. 1101 ഇടവം 29-നു. പരുമല സിമ്മനാരി.

1390. ആർത്താറ്റു ഇടവകക്കാരായ കാഞ്ഞൂരു വറിയതു മുതൽപേർക്ക്. ടിയാന്മാരുടെ അപേക്ഷ ബഥനി മെത്രാച്ചനയച്ചുകൊടുത്തിരിക്കുന്നു. ടി തീയതി. ടി സ്ഥലം.

1391. ഇ. ജെ. ഫീലിപ്പോസിനും

1392. പാറേട്ട് കത്തനാർക്കും. വർത്തമാനങ്ങൾക്കു. 1101 ഇടവം 31-നു പരുമല സിമ്മനാരിയിൽ നിന്നും.

1393. തലവടി തെക്കേക്കര പള്ളിക്കാർക്കു. ചെരുവിലായ മുപ്പതിൽ കുട്ടിയുടെ തള്ള അഞ്ചര വിശ്വാസത്തിൽ നിന്നു മരിച്ചാറെ നമ്മുടെ പള്ളി സിമത്തേരിയിൽ കുഴിച്ചിട്ടതും അതിലേക്കു വികാരി സംബന്ധിക്കയോ സമ്മതിക്കയോ ചെയ്യാതിരിക്കുമ്പോൾ അടുത്ത സ്ഥലങ്ങളിൽ നിന്നു ഒന്നുരണ്ടു പട്ടക്കാരെ വരുത്തി കബറടക്ക ശുശ്രൂഷ നടത്തിച്ചതും ന്യായമല്ലെന്നും പട്ടക്കാർ പ്രവർത്തിച്ചതു കുറ്റകരമാണെന്നും മേലാൽ ഈ വിധം ആരും പ്രവർത്തിച്ചു പോകരുതെന്നും മറ്റും. 32-10-101.

1394. കണിയാന്ത്ര അലക്സന്ത്രയോസു കത്തനാർക്കു. കാരയ്ക്കൽ യാക്കോബ് കത്തനാർക്ക് അവിടുത്തെ ഇംഗ്ലീഷ് സ്കൂളിൽ ഒരു ജോലി കൊടുക്കണമെന്നു. 1101 മിഥുനം 1-നു. പരുമല സിമ്മനാരി.

1395. ഇ. ജെ. ഫീലിപ്പോച്ചനും

1396. ബഥനി മെത്രാച്ചനും

1397. പാലപ്പിള്ളിൽ കത്തനാരച്ചനും. കേസുകളെ സംബന്ധിച്ചും വർത്തമാനങ്ങൾക്കും. 1101 മിഥുനം 2-നു പരുമല സിമ്മനാരിയിൽ നിന്നും.

1398. കൊച്ചുമെത്രാച്ചനും

1399. കിഴക്കേതലയ്ക്കൽ തോമ്മസു കത്തനാർക്കും. ടിയാൻ അയച്ച ഹർജിയെ സംബന്ധിച്ചും അത് കൊച്ചുമെത്രാച്ചനയച്ചുയെന്നും. 1101 മിഥുനം 3. പരുമല.

1400. കെ. സി. മാത്യുവിനും

1401. കല്ലുങ്കൽ മത്തായി കത്തനാർക്കും. മദ്രാസു പള്ളിക്കു ടിയാനെ വികാരിയായി ടിയാന്റെ അപേക്ഷ മൂലം നിയമിച്ചിരിക്കുന്നുയെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1402. കട്ടത്ര പുത്തൻവീട്ടിൽ തോമ്മസു കത്തനാർക്കു. കേസു ജയിച്ചതിൽ അനുമോദിച്ചു. ടി തീയതി. ടി സ്ഥലം.

1403. മട്ടയ്ക്കൽ മല്പാനും

1404. വർക്കിപ്പിള്ളയ്ക്കും

1405. സി. റ്റി. ഈപ്പനും. വർത്തമാനങ്ങൾക്കും കേസിനെ സംബന്ധിച്ചും. ടി തീയതി. ടി സ്ഥലം.

1406. വർക്കിപ്പിള്ളയ്ക്കും

1407. ഇ. ജെ. ഫീലിപ്പോസിനും. കേസുകളെക്കുറിച്ചു. 1101 മിഥുനം 4-നു പരുമല സിമ്മനാരി.

1408. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കു.

1409. കെ. ഇ. ജോൺ ശെമ്മാശനു. പഴയസെമിനാരിയിൽ താമസിപ്പിക്കയില്ലെന്നു.

1410. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1101 മിഥുനം 4-നു. പരുമല സിമ്മനാരി.

1411. ജോൺ വക്കീലിനു. ബാലികാമഠത്തെ സംബന്ധിച്ചും, മറ്റു സമുദായ വർത്തമാനങ്ങളും. 1101 മിഥുനം 6-നു പരുമല സിമ്മനാരിയിൽ നിന്നും.

1412. പറമ്പിൽ കൊച്ചുമ്മൻ വാദ്ധ്യാർക്കു. വർത്തമാനങ്ങൾക്കും സ്കൂൾ സംബന്ധമായ സംഗതികൾ മുതലായവ. ടി തീയതി. ടി സ്ഥലം.

1413. മട്ടയ്ക്കൽ മല്പാനു. സിമ്മനാരി സമരിയെക്കുറിച്ചും, കായലിന്റെയും, ... 1101 മിഥുനം 7-നു. പരുമല സിമ്മനാരി.

1414. വർക്കിപ്പിള്ളയ്ക്കു. ടി കാര്യങ്ങൾ. ടി തീയതി.

1415. കെ. സി. മാത്യുവിന് (ക്ലർക്ക്). കേസുകളുടെ സംഗതിക്ക്. 1101 മിഥുനം 11-നു പരുമല സിമ്മനാരിയിൽ നിന്നും.

1416. കരവട്ടു കുഞ്ഞിക്കോരയ്ക്കു. ക്യാരക്ടർ സർട്ടിഫിക്കറ്റ് എഴുതി ഒപ്പിട്ടയയ്ക്കുന്നു എന്നും, കർമ്മേലിന്റെ കാര്യങ്ങളും (കണ്ടനാട് കർമ്മേൽ ദയറാ. ഇപ്പോൾ സ്ലീബാദാസ സമൂഹ ആസ്ഥാനം - എഡിറ്റർ). 1101 മിഥുനം 10-നു പരുമല സിമ്മനാരിയിൽ നിന്നും.

1417. മട്ടയ്ക്കൽ മല്പാനു. കേസിന്റെ വർത്തമാനങ്ങൾക്കും മറ്റും. ടി മിഥുനം 10-നു പരുമല സിമ്മനാരിയിൽ നിന്നും.

1418. പാറേട്ടു മാത്യൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കു. 1101 മിഥുനം 11-നു പരുമല സിമ്മനാരിയിൽ നിന്നും.

1419. കെ. സി. മാത്യു വക്കീലിന്. കേസുകളുടെ കാര്യത്തിനു. ടി തീയതി. ടി സ്ഥലം.

1420. വർക്കിപ്പിള്ളയ്ക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1421. ജോൺ വക്കീലിനു. കേസിന്റെ വർത്തമാനങ്ങൾക്കും മറ്റും. 1101 മിഥുനം 12-നു പരുമല സിമ്മനാരിയിൽ നിന്നും.

1422. തയ്യിൽ കൊച്ചീപ്പച്ചനു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1423. ഇലഞ്ഞിക്കൽ ഫീലിപ്പോച്ചനു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1424. പി. ഐ. ഇടിച്ചാണ്ടി വാദ്ധ്യാർക്കു. സമരിക്കേസിന്റെ നടത്തിപ്പുകൾക്ക്. ടി തീയതി. ടി സ്ഥലം.

1425. അഞ്ചേരിൽ കോശി വക്കീലിനു. സമരിക്കേസു സംബന്ധിച്ചു തിരുവനന്തപുരത്തിനു പോകുന്ന കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1426. തയ്യിൽ മാത്തച്ചനു. മോളയിൽ വറുഗീസുമായുള്ള രാജിഹർജി ഒപ്പിട്ടയക്കുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1427. തേരകത്തു ചെറിയാൻകുഞ്ഞിനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1428. ചെറിയമഠത്തിൽ മല്പാനു. സുറിയാനി പഠിപ്പിക്കൽ, കർമ്മേൽ ദയറായുടെ പുനരുദ്ധാരണം മുതലായ സംഗതികളെക്കുറിച്ചു. 1101 മിഥുനം 14-നു പരുമല സിമ്മനാരിയിൽ നിന്നും.

1429. തിരുവിനാൽ ഗീവറുഗീസ് കത്തനാർക്കു. പിതാവിന്റെ മരണത്തിൽ അനുശോചിക്കുന്നു എന്നു. ടി തീയതി. ടി സ്ഥലം.

1430. വർക്കിപ്പിള്ളയ്ക്കു. കായൽ സംഗതിയെക്കുറിച്ചും മറ്റും.

1431. പി. പി. തൊമ്മൻ മാസ്റ്റർക്കു. വർത്തമാനങ്ങൾക്കു.

1432. കെ. സി. മാത്യു (ക്ലർക്ക്). കേസുകളെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

1433. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കു.

1434. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. ടി കാര്യം. 1101 മിഥുനം 15-നു പരുമല സിമ്മനാരിയിൽ നിന്നും.

1435. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി.

1436. ... കോശിയ്ക്കു. പണസംബന്ധമായ കാര്യങ്ങളും മറ്റും. ടി തീയതി. ടി സ്ഥലം.

1437. കെ. സി. മാത്യുവിന് (ക്ലർക്ക്). ... ടി തീയതി. ടി സ്ഥലം.

1438. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾ. മിഥുനം 16. പരുമല സിമ്മനാരി.

1439. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നും

(മുദ്ര)

നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ... കത്തനാർക്കു വാഴ്വ്.

പ്രിയനെ, .... പഠിച്ചതാണെന്നും മറ്റൊരു ദിക്കിൽ താമസിക്കുന്ന നമ്മുടെ സഭാംഗങ്ങളുടെ ആത്മിക ദിഷ്ടതികൾ വീഴ്ച കൂടാതെ നടത്തുന്നതിനും വി. കുർബ്ബാന അനുഷ്ഠിക്കുന്നതിനുമായി ... നമുക്കനുവദിച്ചു തന്നിട്ടുണ്ടല്ലോ. ആ പള്ളിയുടെ വികാരിയായി തന്നെ ഈ കല്പന മൂലം നാം നിയമിച്ചിരിക്കുന്നതിനാൽ ഇതു സംബന്ധമായി ഇനി വേറൊരു കല്പന അയക്കുന്നതുവരെ താൻ ആ പള്ളിയുടെ വികാരിസ്ഥാനം വഹിച്ചു വി. കുർബ്ബാന, മാമോദീസാ, ശവസംസ്കാരം മുതലായി നമ്മുടെ മക്കൾക്കുള്ള സകല ആത്മീയ ദിഷ്ടതികളും പള്ളി ശുശ്രൂഷകളും വീഴ്ച കൂടാതെ നടത്തിക്കൊള്ളണം.

തന്നെ വികാരിയായി അവിടേക്കു നാം അയക്കുന്നതാണെന്നു അവിടത്തെ ഇടവകയോഗ സിക്രട്ടറിയായ കെ. സി. മാത്യു ബി.എ. ബി.എൽ. ന് ഇതിനു മുമ്പുതന്നെ നാം ഒരു കല്പന അയച്ചിട്ടുണ്ടു. ഈ മാസം 3-നു തന്റെ പേർക്കു അഞ്ചൽ മാർഗ്ഗം ഒരു കല്പന നാം അയച്ചിരുന്നു. അതു തനിക്കു ഇതുവരെ കിട്ടിയിട്ടില്ലെന്നു ഇപ്പോഴത്തെ തന്റെ എഴുത്തു മൂലവും തന്റെ ജ്യേഷ്ഠൻ പറഞ്ഞും അറിഞ്ഞതിനാൽ ... തന്റെ പേർക്കു ഈ കല്പന തന്റെ ജ്യേഷ്ഠന്റെ കൈവശം അയക്കുന്നതാണു. ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. എന്നു 1101 മിഥുനം 17-നു പരുമല സിമ്മനാരിയിൽ നിന്നും.

1440. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന ആനപ്രാമ്പാൽ പള്ളി വികാരി ആറ്റുമാലിൽ കത്തനാർക്കു വാഴ്വ്,

പ്രിയനെ, നമ്മുടെ ... ഇടവകയിൽ പ്രവേശിച്ചു ഈവിധം പ്രവർത്തിച്ചു എന്നുള്ളതു നേരാണെങ്കിൽ അതു കുറ്റകരമാണെന്നു നാം പ്രത്യേകം പറയണമെന്നില്ലല്ലോ. അതിനാൽ തന്നെക്കുറിച്ചു നമുക്കു കിട്ടിയ ഈ അറിവു ഒത്തതാണോ എന്നും, ഒത്തതാണെങ്കിൽ തനിക്കധികാരവും അവകാശവും ഇല്ലാത്ത ഈ പ്രവൃത്തി ചെയ്യാനുള്ള കാരണമെന്തെന്നും ഇന്നു മുതൽ എട്ടു ദിവസിക്കകം നമ്മുടെ അടുക്കൽ വന്നു സമാധാനം ബോധിപ്പിക്കയോ എഴുതി അയച്ചുതരികയോ ചെയ്തുകൊള്ളണം. ഇതിനു നമ്മുടെ അടുക്കൽ താൻ യാതൊരു സമാധാനവും പറയാത്തപക്ഷം നമുക്കുള്ള ചുമതല അനുസരിച്ചു നാം ന്യായമായി പ്രവർത്തിക്കുന്നതാണെന്നു അറിഞ്ഞുകൊള്ളുകയും വേണം.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. എന്നു 1101 മിഥുനം 17-നു പരുമല സിമ്മനാരിയിൽ നിന്നും.

1441. പാറേട്ട് മാത്യൂസ് കത്തനാർക്കു. വർത്തമാനങ്ങളും കേസിന്റെ കാര്യങ്ങളും സ്കൂൾ കാര്യങ്ങളും മറ്റും. 1101 മിഥുനം 18-നു പരുമല സിമ്മനാരിയിൽ നിന്നും.

1442. വർക്കിപ്പിള്ളയ്ക്കു. കായൽ സംബന്ധമായും, കേസു സംബന്ധമായുമുള്ള വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1443. തയ്യിൽ മാത്തുച്ചനു. കായൽ കേസിലേക്കുള്ള ഹർജി എഴുതിച്ചത് അങ്ങോട്ടയയ്ക്കുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1444. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കു. 1101 മിഥുനം 18-നു പരുമല സിമ്മനാരിയിൽ നിന്നും.

1445. ... കുഞ്ഞിനു. വർത്തമാനങ്ങളും ...

1446. മാർ ... ടൈറ്റസ് മെത്രാപ്പോലീത്താ അവർകൾക്കു.

My Dear Metropolitan,

ഈ മാസം 14-നു അവിടെ നിന്നും എഴുതി അയച്ച ... ജൂലിയൻ കലണ്ടർ അനുസരിച്ചാണ് ... കുറെക്കാലമായി ഉണ്ടായിട്ടുള്ള ഭിന്നതകളും കുഴപ്പങ്ങളും ആലോചിച്ചാൽ ഈ സന്ദർഭത്തിൽ കലണ്ടറിനെ സംബന്ധിച്ചു എന്തെങ്കിലും നിർദ്ദേശങ്ങൾ ആലോചിക്കുന്നപക്ഷം ഇപ്പോഴത്തെ ഭിന്നതകളും ആഭ്യന്തര കലഹങ്ങളും കുറെക്കൂടി വർദ്ധിപ്പിക്കുന്നതിനല്ലാതെ ശമിക്കുന്നതിനു അതു സഹായിക്കുന്നതല്ലെന്നും കൂടിയാണു നമുക്കു തോന്നുന്നതു. മലങ്കരയുള്ള നമ്മുടെ സഭകളിലെ സർക്കാരുദ്യോഗസ്ഥന്മാരായ എത്രയും ചുരുക്കം ആളുകളുടെ നിസ്സാരമായ അസൗകര്യത്തെ മാത്രം ഗണിച്ചു വല്ല ഭേദഗതിയും ചെയ്യുന്നപക്ഷം കിഴക്കൻ സഭകൾ തമ്മിൽ ... യോജിപ്പിനുപോലും ഭംഗം നേരിട്ടേക്കാമെന്നു മാത്രമല്ലാ, സഭകളിലെ ആഭ്യന്തരകലഹങ്ങൾ വർദ്ധിക്കുന്നതിനും കിഴക്കൻ സഭകൾ തമ്മിൽ ഉണ്ടാകണമെന്നു നാം ആഗ്രഹിക്കുന്ന യോജിപ്പിനു ഒരു തടസം കൂടെ ആയിത്തീരുന്നതിനും ഇടയായേക്കാം. ആചാരമര്യാദകളിൽ പാശ്ചാത്യ സഭകളെ അനുകരിക്കുന്നതിനു വേണ്ടി കിഴക്കൻ സഭകൾ തമ്മിൽ ഇപ്പോഴുള്ള ...ത്തെ ക്കൂടിയും നശിപ്പിക്കുന്നതായ ഈ ആലോചന ഈ സന്ദർഭത്തിൽ ഒഴിച്ചുവയ്ക്കുകയായിരിക്കും നമ്മുടെ സഭകൾക്കു നല്ലതെന്നു നാം ബലമായി ... ന്നു. ആചാരമര്യാദകളിൽ ഉള്ള ഭേദം ഏതു സഭയിലും, ഏതു ജാതിയിലും കാണുന്നതാകയാൽ ഈ സംഗതിയിൽ അന്യജാതികൾ പുച്ഛിക്കും എന്നുള്ളതു വകവയ്ക്കേണ്ടതില്ല എന്നും.

മാർ ദീവന്നാസ്യോസ് മെട്രോപ്പോലീറ്റൻ ഓഫ് മലബാർ.

1101 മിഥുനം 19-നു പരുമല സിമ്മനാരിയിൽ നിന്നും.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

**- പ. പരുമല തിരുമേനി**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വിശ്വാസ പഠനം



# 'വി. കുർബ്ബാന ധ്യാനം': ഒരു ആസ്വാദന പഠനം

ഡോ. ഗീവർഗീസ് മാർ യൂലിയോസ്

### 1905 കന്നി മാസത്തിൽ കുന്നംകുളത്തു നിന്നും പ്രസിദ്ധീകരിക്കപ്പെട്ട പനയ്ക്കൽ യാക്കോബു കത്തനാർ രചിച്ച 'വി. കുർബ്ബാന ധ്യാനം': ഒരു ആസ്വാദന പഠനം.

രണ്ടാമത്തെ മറയിടൽ-അതിന്റെ താല്പര്യം-പടിഞ്ഞാറോട്ടുള്ള ആഘോഷം-അവസാന റൂശ്മാ-ധ്യാനം എന്നീ കാര്യങ്ങൾ പതിനഞ്ചാം അദ്ധ്യായത്തിൽ കാണുന്നു.

പട്ടക്കാരന്റെ ഈ ഗൗരവമേറിയ പ്രബോധനത്തിനു ശേഷം, അദ്ദേഹം പദവിയുടെ മുന്നിൽ എത്തി വണങ്ങിയശേഷം പടിഞ്ഞാറോട്ടു തിരിഞ്ഞ് കൈകൾ മലർത്തി 'ശുബ്ക്കോനോ' (നിരപ്പും പ്രാർത്ഥനയും ആവശ്യപ്പെടൽ) ചോദിച്ച ശേഷം പദവിക്കു താഴെ മുട്ടുകുത്തി കുനിഞ്ഞ് പ്രാർത്ഥിക്കുന്നു. അപ്പോൾ തിരശീല വീണ്ടും വടക്കുനിന്നും തെക്കോട്ടു നീങ്ങി വി. മദ്ബഹാ മറയപ്പെടുന്നു. ഇത് എന്ത് എന്ന് അല്പം ചഞ്ചലത്തോടെ ചിന്തിക്കുമ്പോൾ മദ്ബാഹയിൽ നിന്നും സംഗീതങ്ങളും ഘോഷങ്ങളും മണിനാദവും ധൂപത്തിലെ പുകയും എല്ലാം എല്ലാം ഉയരുന്നതായി ശ്രദ്ധിച്ചു. അപ്പോൾ ഇവയുടെ അർത്ഥം ഗ്രഹിക്കുവാൻ ഞാൻ ധ്യാനത്തോടെ ദൈവസന്നിധിയിൽ യാചിച്ചു' എന്ന് ഭക്തൻ സാക്ഷിക്കുന്നു.

വി. കുർബ്ബാന കഴിഞ്ഞുവോ? വി. കുർബ്ബാനയിലെ രഹസ്യങ്ങളെ അടുത്തുകാണുവാനോ, അനുഭവിപ്പാനോ ഒന്നും കഴിഞ്ഞില്ലല്ലോ എന്ന് സങ്കടത്തോടെ ഓർത്തു. അപ്പോൾ "ആകാശങ്ങൾ നശിക്കും, നീയോ നിലനിൽക്കും. അവയെല്ലാം ഒരു വസ്ത്രംപോലെ പഴതായിപ്പോകും. ഒരു ഉടുപ്പു പോലെ നീ അവയെ മാറ്റും, അവ മാറ്റപ്പെടും" (സങ്കീ. 102:26) എന്ന വാക്യവും, "ആ നാളുകളിലെ ഞെരുക്കത്തിന്റെ ശേഷം ഉടനെ സൂര്യൻ ഇരുണ്ടുപോകും. ചന്ദ്രൻ പ്രകാശം കൊടുക്കാതെ ഇരിക്കും. നക്ഷത്രങ്ങൾ ആകാശത്തിൽ നിന്നു വീഴും, ആകാശശക്തികൾ ഇളകിപോവുകയും ചെയ്യും" (മത്താ. 24:28) എന്ന പ്രവചനവാക്യവും സംഗതികളും ആത്മാവിൽ ശോഭിച്ചു വന്നപ്പോൾ അല്പം ധൈര്യവും പ്രത്യാശയും അനുഭവിച്ചു. "ആദിത്യൻ അതിന്റെ ഉദയത്തിൽ ഇരുളും, ചന്ദ്രൻ അതിന്റെ പ്രകാശത്തെ ശോഭിക്കുമാറാക്കുകയില്ല" എന്ന ഏശായാ ദീർഘദർശിയുടെ വാക്യവും (13:10) ഓർത്തപ്പോൾ കൂടുതൽ സന്തോഷിച്ചു.


MEDITATION ON HOLY QURBANA.

"വിശുദ്ധ കുർബാനധ്യാനം."

8 അണ.

അപ്പോൾ 'കാലാന്ത്യത്തിൽ നമ്മുടെ കർത്താവിന്റെ വരവിനു മുമ്പ് സൂര്യ-ചന്ദ്ര-നക്ഷത്രാദികളുടെ പ്രകാശം ഇരുണ്ടുപോകും' എന്ന ഈ പ്രവചനമാണ് ഈ മറനീക്കലിൽ നടന്നത് എന്ന് മനസ്സിൽ ഉറച്ചു. അങ്ങിനെ പ്രതീക്ഷയോടെ നിൽക്കുമ്പോൾ: "പിതാവും പുത്രനും പ. റൂഹായും ആയവൻ വന്ദ്യനും സ്തുത്യനും ആകുന്നു. ആദിമുതൽ തലമുറതലമുറകൾ വരെക്കും തനിക്കു സ്തുതി. ഹാല്ലെലുയ്യാ" എന്ന ആരവം ദൂതന്മാർ ഘോഷിക്കുന്നതുപോലെയും വെള്ളത്തിന്റെ ഇരച്ചൽപ്പോലെ പുരുഷാരം ആർപ്പിടുന്നതുപോലെയും മേഘപാളികളിൽ നിന്നുള്ള ഇടിനാദംപ്പോലെയും കേൾപ്പാറായി. ജനങ്ങൾ എല്ലാവരും ഭയത്തോടും വിറയലോടും വി. മദ്ബഹായിലേക്ക് ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ഈ സമയത്തിനിടയിൽ വി. മദ്ബഹായിൽ ഒരുക്കത്തോടെ നിന്നിരുന്നവർക്ക് പട്ടക്കാരൻ വി. കുർബ്ബാന നൽകുന്നതായും മറശീലയുടെ വശങ്ങളിലൂടെ കാണുവാൻ കഴിഞ്ഞത് കൂടുതൽ പ്രതീക്ഷ നൽകി.

'അല്പനേരം കഴിഞ്ഞപ്പോൾ 'ഹാല്ലേലുയ്യാ" എന്ന നാദം കൊണ്ട് പള്ളിയാകെ മുഴങ്ങുവാൻ തുടങ്ങി. ജനങ്ങൾ എല്ലാവരും ഭ്രമിച്ചും പേടിച്ചുംകൊണ്ടു, കർത്താവിന്റെ രണ്ടാമത്തെ വരവിനെ പ്രതീക്ഷിച്ചിരിക്കുന്നതുപോലെ എനിക്കു തോന്നി. അപ്പോൾ തിരശ്ശീല പെട്ടെന്ന് നീക്കപ്പെട്ടതായും കണ്ടു. വി. മദ്ബഹാ കൂടുതൽ ശോഭിക്കുന്നതായും ശുശ്രൂഷകരെല്ലാം ഏറെ ശ്രദ്ധയോടും ഗൗരവത്തോടും അവരവരുടെ നിരകളിൽ വ്യനസ്സിക്കപ്പെട്ടിരിക്കുന്നതും കണ്ടു. പട്ടക്കാരൻ കയ്യിൽ കാസായും പീലാസായും എടുത്തുകൊണ്ട് പദവിമേൽ പടിഞ്ഞാട്ടു മുഖമായി നിന്നിരുന്നു. ശുശ്രൂഷകന്റെ കയ്യിലെ ധൂപകലശത്തിൽ നിന്നും മേഘം കണക്കെ പുക മേലോട്ടു കയറികൊണ്ടിരുന്നു. ശേഷം ശുശ്രൂഷകർ അണികളായി കയ്യിൽ കത്തിച്ച മെഴുകുതിരികളുമായി പട്ടക്കാരന്റെ ഇരുവശവും നിന്നിരുന്നു. കാഹളങ്ങൾപ്പോലെയുള്ള വലിയ മണികളും, പട്ടക്കാരന്റെ വശങ്ങളിലായി മറുബഹാസകളും ചെറുമണികളും എല്ലാം ഒരുപോലെ ശബ്ദിച്ചുകൊണ്ടിരുന്നു. ജനങ്ങൾ നെഞ്ചത്തടിച്ചുകൊണ്ട് ഉഗ്രതയോടെ പ്രാർത്ഥിക്കുന്നതും സ്ത്രീകളുടെ ശബ്ദം ഉച്ചത്തിൽ ആകുന്നതും ഞാൻ കേട്ടു.

ഞാൻ പരിഭ്രമത്തോടും വിറയലോടും കൂടെ നിൽക്കുമ്പോൾ പട്ടക്കാരൻ പദവിയിൽ നിന്നും പ്രാർത്ഥനകളോടെ ഇറങ്ങി സംഘം മുഴുവനും വി. മദ്ബഹായുടെ പടിഞ്ഞാറെ അറ്റത്തേക്ക് അടുത്തു വരുന്നതും കണ്ടു. "അപ്പോൾ മനുഷ്യപുത്രന്റെ അടയാളം ആകാശത്തിൽ കാണപ്പെടും; അത്രയുമല്ല; അപ്പോൾ ഭൂമിയിലുള്ള ഗോത്രങ്ങൾ എല്ലാം പ്രലാപിച്ചുകൊണ്ട് മനുഷ്യപുത്രൻ ആകാശമേഘങ്ങളിൻമേൽ മഹാശക്തിയോടും തേജസോടും കൂടെ വരുന്നതു കാണും. അവൻ ദൂതന്മാരെ മഹാകാഹളധ്വനിയോടുകൂടെ അയക്കും; അവർ അവന്റെ വൃതന്മാരെ ആകാശത്തിന്റെ അറുതി മുതൽ അറുതിവരെയും നാലു ദിക്കിൽനിന്നും കൂട്ടിചേർക്കും" (മത്താ. 24:30-31) എന്ന പ്രവചനവാക്യം ഓർത്തു പ്രാർത്ഥിച്ചുകൊണ്ടു ഞാൻ ധ്യാനിച്ചു.

'ഇത് എന്റെ കർത്താവും ദൈവവുമായവന്റെ രണ്ടാമത്തെ വരവുതന്നെ. അണികളായി നിൽക്കുന്ന ശുശ്രൂഷകർ' ദൂതന്മാരുടെ സംഘത്തേയും മറുബസാകളുടെയും മണികളുടെയും ശബ്ദങ്ങൾ രണ്ടാം വരവിലെ കാഹളനാദ

ത്തേയും ശുശ്രൂഷകരുടെ വെള്ള വസ്ത്രങ്ങൾ പരിശുദ്ധന്മാരുടെ നിലയങ്കികളെയും സൂചിപ്പിക്കുന്നു. പട്ടക്കാരന്റെ ഇരുകരങ്ങളിലുമായി കാസാ–പീലാസകളിൽ ഉയർത്തി ആഘോഷിക്കപ്പെടുന്ന തിരു–ശരീര–രക്തം മനുഷ്യ പ്രകൃതിയിലുള്ള അവന്റെ രണ്ടാം വരവിനെ ദൃഷ്ടാന്തീകരിക്കുന്നു. അവൻ പോയതുപോലെ തിരികെ വരും എന്ന് ദൂതന്മാർ ശിഷ്യന്മാരോട് ഉറപ്പു നൽകുന്നത് (അപ്പോ. 1:11) ഇവിടെ യാഥാർത്ഥ്യമാകുന്നു!

'എന്റെ രക്ഷകാ ഞാൻ നിന്നെ വന്ദിക്കുന്നു. നിന്റെ ഭയങ്കരമേറിയ വരവിൽ നീ എന്നെ ഓർത്തുകൊള്ളണമെ. നിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിനായി ഞാൻ നോക്കി പാർക്കുന്നു. നിന്റെ മുമ്പാകെ ഞാൻ ചെയ്തിട്ടുള്ള പാപങ്ങളെ നീ എന്നോടു ക്ഷമിക്കണമെ. നിന്റെ എതിരേല്പിനായി നീതിയുള്ള നിലയങ്കി എനിക്കു തരണമെ. എന്റെ ദൈവമെ! നിനക്കു സ്തുതി. എന്റെ കർത്താവേ! നിനക്കു സ്തുതി' എന്ന് ഞാൻ ധ്യാനത്തോടെ പ്രാർത്ഥിച്ചു.

ധ്യാനശേഷം തല ഉയർത്തിയാറെ പട്ടക്കാരൻ അദ്ദേഹത്തിന്റെ കൈകളെ ഓരോന്നായി ഉയർത്തി ജനങ്ങളെ വാഴ്ത്തുന്നതായി തോന്നി! അപ്പോൾ അത് കർത്താവ് തന്റെ രണ്ടാമത്തെ വരവിൽ തന്റെ കരങ്ങൾ കൊണ്ട് എന്നെ ചൂണ്ടി കാണിച്ച് വിസ്തരിക്കുകയാണോ എന്നൊക്കെ ഞാൻ ചിന്തിച്ചു. 'കർത്താവേ! നീ എന്റെ പിഴകളെ വെളിപ്പെടുത്തരുതെ. എന്റെ അന്യായങ്ങളെ നീ പരസ്യമാക്കരുതെ. ഞാൻ ചെയ്തിട്ടുള്ള പാപങ്ങളെ നിന്റെ ഓർമ്മയുടെ പുസ്തകത്തിൽ നിന്നു മായിച്ചുകളയേണമെ. ജീവന്റെ പുസ്തകത്തിൽ എന്റെ പേരും എഴുതണമെ' എന്ന് ഞാൻ അനുതാപത്തിന്റെ കൂപ്പുകൈയോടെ പ്രാർത്ഥിച്ചു.

പിന്നെ ഞാൻ നോക്കിയപ്പോൾ പട്ടക്കാരൻ കാസായും പീലാസായും വഹിച്ചുകൊണ്ട് വലതുവശത്തുകൂടെ കിഴക്കോട്ടു തിരിഞ്ഞ് ത്രോണോസ്സിന്മേൽ ഒന്നിനുമീതെ ഒന്നിനെ ചുറ്റിച്ചു വെച്ചത് ശ്രദ്ധിച്ചപ്പോൾ ഈ സംയോജിപ്പു മേലുള്ളവരെയും താഴെയുള്ളവരെയും തമ്മിൽ സംയോജിപ്പിച്ചുവെന്നും ആകാശവും ഭൂമിയും ദൈവവാഴ്ചയ്ക്കു കീഴ്പ്പെട്ടുവെന്നും ഞാൻ ഗ്രഹിച്ചു. കൂടാതെ പട്ടക്കാരൻ പദവിയിൽ നിന്നും ഇടത്തോട്ട് തിരിഞ്ഞ് പടിഞ്ഞാറോട്ട് വന്നതും ഇപ്പോൾ വലത്തോട്ട് തിരിഞ്ഞ് ത്രോണോസ്സിലേക്ക് തിരികെപ്പോയി പദവിയിൽ കയറിയതും ഇടത്തേതിന്റെ മക്കളായ നമ്മെ വലത്തേതിന്റെ മക്കളായി സംരക്ഷിച്ച് ചേർത്തതിനെ സൂചിപ്പിക്കുന്നു എന്നും ഞാൻ ചിന്തിച്ചു.

"ഭൂലോകം മുഴുവനും നിന്നെ മുട്ടുകുത്തി വന്ദിക്കും. സകല നാവുകളും നിന്റെ നാമത്തിന് സ്തോത്രം ചെയ്യും. എന്തെന്നാൽ നീ മരിച്ചുപോയവരെ ഉയർപ്പിക്കുന്നവനും കബറടക്കപ്പെട്ടവരുടെ നല്ല ശരണവുമാകുന്നു. ദൈവമായ കർത്താവെ! ഞങ്ങൾ നിനക്കു പ്രത്യേകം സ്തോത്രം ചെയ്യുന്നു." എന്ന് വിശ്വാസികൾ ചൊല്ലിയ പ്രാർത്ഥനയും ആ സന്ദർഭത്തോട് ഏറെ യോജിച്ചിരുന്നു. കർത്താവിന്റെ രണ്ടാമത്തെ വരവിൽ എല്ലാ നാവും അവനെ സ്തോത്രം ചെയ്യുമെന്ന് വചനം കൃത്യമായി പറയുന്നതായി ഞാൻ ഓർത്തു: "ഇതാ അവർ മേഘങ്ങളോടുകൂടെ വരുന്നു. എല്ലാ കണ്ണുകളും അവനെ കുത്തിയവരും അവനെ കാണും. ദൈവം അവനെ ഏറ്റവും ഉയർത്തി; സകല നാമത്തിനും മേലായ ഒരു നാമവും നൽകി. അവന്റെ നാമത്തിൽ സ്വർല്ലോകരുടേയും ഭൂലോകരുടേയും അധോലോകരുടേയും മുഴങ്കാലുകൾ ഒക്കെയും മടങ്ങേണ്ടതിനും എല്ലാനാവും യേശുമശിഹാ കർത്താവാകുന്നുവെന്ന് ഏറ്റു പറയേണ്ടതിനും തന്നെ" (വെളി. 1:7, ഫിലി. 2:9,11).

തുടർന്ന് പട്ടക്കാരൻ ഒരു സ്തോത്ര പ്രാർത്ഥന നടത്തിയതിന് ജനങ്ങൾ 'ആമ്മീൻ' എന്ന് പ്രിതിവാക്യം പറഞ്ഞു. പട്ടക്കാരൻ പടിഞ്ഞാറോട്ട് തിരിഞ്ഞ് വിശ്വാസികൾക്ക് വീണ്ടും സമാധാനം ആശംസിക്കുകയും അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ' എന്നേ വിശ്വാസികൾ പട്ടക്കാരനും ആശംസ നൽകി. പട്ടക്കാരൻ ഒരു കൃതജ്ഞതാ ഗാനം അനുതാപത്തോടെയും നന്ദിനിറഞ്ഞ ഹൃദയത്തോടെയും ചൊല്ലിയതിന് ഗാനരൂപത്തിൽ വിശ്വാസികളും നന്ദിയോടെ ദൈവസന്നിധിയിൽ പ്രതിവാക്യം പറഞ്ഞ് ശ്രദ്ധയോടെ നിൽക്കുന്നതും കണ്ടു.

അപ്പോൾ പട്ടക്കാരൻ പദവിയിൽ പടിഞ്ഞാറോട്ട് തിരിഞ്ഞ് നിന്ന് ജനത്തിന് നാലാമത്തെ റൂശ്മാ നൽകി. 'ഈ റൂശ്മാ മുമ്പത്തെ റൂശ്മാകളിൽ നിന്നും വ്യത്യാസമുള്ളതായിരുന്നു. ഇതിൽ പിതാവിനെയോ, പുത്രനെയോ. പരിശുദ്ധ ആത്മാവിനെയോ ചൂണ്ടിക്കാണിച്ചു അനുഗ്രഹിക്കുന്നവിധം ഇല്ലായിരുന്നു. ഇതു ഒരു ചെറിയ ഉപദേശവും യാത്രാമംഗളവും പ്രാർത്ഥനാ അപേക്ഷയും ആയിരുന്നു.' നമ്മുടെ കർത്താവിന്റെ ന്യായവിസ്താരം കഴിഞ്ഞുള്ള ആശീർവാദമൊഴികളോടു ഇതിന് സാമ്യമുള്ളതായി തോന്നി. "എന്റെ സഹോദരങ്ങളും

**ഗിരിവാപി (കുന്നംകുളം) യിലെ ജൂതകുന്നിനു മുകളിൽ വിളങ്ങുന്ന ദൈവമാതാവിന്റെ വിശുദ്ധനാമത്തിൽ അറിയപ്പെടുന്ന ചാട്ടുകുളങ്ങര കന്യാസ്ത്രീയമ്മയുടെ പള്ളിയിൽ (ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രലിൽ) വി. കുർബ്ബാനയ്ക്കുവന്ന ഭക്തന്റെ അനുഭവമായി ബ. പനയ്ക്കൽ യാക്കോബ് കത്തനാർ രചിച്ച 'വി. കുർബ്ബാന ധ്യാനം' ഒട്ടനവധി കാര്യങ്ങൾ വേദവചന വെളിച്ചത്തിൽ സാധാരണ വിശ്വാസിക്ക് മനസ്സിലാക്കുവാൻ ഉപകരിക്കും.**

വാത്സല്യമുള്ളവരുമേ" എന്ന സംബോധനയോടെ ആരംഭിച്ച റൂശ്മായിലെ വാക്കുകൾ എല്ലാം ഏറെ ഹൃദയസ്പർശിയായിരുന്നു: "എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ! വരുവിൻ ലോകസ്ഥാപനം മുതൽ നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന രാജ്യത്തെ അവകാശമാക്കി കൊള്ളുവിൻ" (മത്താ. 25:34). ഏവൻഗേല്യോനു അനുഗ്രഹമായി ഞാൻ അതിനെ ഉൾകൊണ്ടു.

അപ്പോഴേക്കും തിരശ്ശീല മെല്ലെ വടക്കുനിന്നും തെക്കോട്ടു നീങ്ങി. "കർത്താവിന്റെ ദിവസം കള്ളനെപ്പോലെ വരും (1 തെസ്സ. 5:2), അന്ന് ആകാശം കൊടുമുഴക്കത്തോടെ ഒഴിഞ്ഞുപോകും; മൂലപദാർത്ഥങ്ങൾ കത്തിയഴികയും ഭൂമിയും അതിലുള്ള പണികളും വെന്തുപോകയും ചെയ്യും (2 പത്രോ. 3:10), ഞാൻ പുതിയ ആകാശവും പുതിയ ഭൂമിയും കണ്ടു; ഒന്നാമത്തെ ആകാശവും ഒന്നാമത്തെ ഭൂമിയും (ഉല്പ. 1:1) ഒഴിഞ്ഞുപോയി; സമുദ്രവും ഇനി ഇല്ല" (വെളി. 21:1) എന്നിങ്ങനെയുള്ള വേദവാക്യങ്ങൾ പോലെ ലോകാവസാന സംഗതികളെ ഇതു സൂചിപ്പിക്കുന്നതായി ഞാൻ ഉള്ളിൽ ധ്യാനിച്ചു.

പിന്നീട് മദ്ബഹായിൽ നിന്നും സംഗീതങ്ങളുടെ ശബ്ദവും ഹാലേലുയ്യാകളും മാത്രമെ കേൾക്കുന്നുണ്ടായിരുന്നുള്ളു. 'അപ്പോൾ ലോകാവസാനശേഷം തന്റെ പിൻഗാമികൾ കർത്താവിനു ശുശ്രൂഷ ചെയ്യുകയും ഹാലേലുയ്യാ പാടുകയും ചെയ്യും' (വെളി. അദ്ധ്യായങ്ങൾ 19–20) എന്നും ഞാൻ ഓർത്തു. "ഹാലേലുയ്യാ! രക്ഷയും മഹത്വവും ശക്തിയും നമ്മുടെ ദൈവത്തിനുള്ളത്" (വെളി. 19:1) എന്നും "നമ്മുടെ ദൈവത്തിന്റെ സകല ദാസന്മാരും ഭക്തന്മാരുമായി ചെറിയവരും വലിയവരുമായുള്ളോരേ, അവനെ വാഴ്ത്തുവിൻ" (വെളി. 19:5) എന്ന ആഹ്വാനം കേൾക്കുന്നതായും "ഹാല്ലേലുയ്യാ! സർവ്വശക്തിയുള്ള നമ്മുടെ കർത്താവ് രാജത്വം ഏറ്റിരിക്കുന്നു" (വെളി. 19:6) എന്നും ആകയാൽ "നാം സന്തോഷിച്ചുല്ലസിച്ചു അവനു മഹത്വം കൊടുക്കുക" (വെളി. 19:7) എന്നുമൊക്കെയുള്ള വചനങ്ങൾ മനസ്സിലേക്ക് ശക്തമായി കടന്നുവന്നുകൊണ്ടിരുന്നു.

'സർവ്വജ്ഞനായി നിത്യാനന്ദമൂർത്തിയായി പരിശുദ്ധനായ ദൈവം, തന്റെ കുർബ്ബാനയിൽ നിന്നു ഏവംവിധം അവർണ്ണനീയങ്ങളായ രഹസ്യങ്ങളെ എന്നെ പഠിപ്പിച്ചതു ഓർത്തു സന്തോഷപുഷ്പങ്ങളാൽ നിറഞ്ഞവനായി കർത്താവിനെ വന്ദിക്കുകയും സ്തോത്രം ചെയ്യുകയും ചെയ്തു. ഞാൻ എരിവോടെ അവിടെ നിന്നു പ്രാർത്ഥിച്ചു. വീണ്ടും നോക്കിയാറെ വി. കുർബ്ബാനയിൽ പങ്കെടുക്കുവാൻ വന്നവർ ഭക്തിപൂർവ്വം ദേവാലയം വിട്ടുപോകുന്നതും അനുഭവിക്കുവാൻ വന്നവർക്ക് പട്ടക്കാരൻ വി. കുർബ്ബാന നൽകുന്നതും കണ്ടപ്പോൾ ഞാനും വി. കുർബ്ബാന അനുഭവിച്ചു. ഞാൻ ദേവാലയത്തിൽ വന്ന സമയം വെറുമൊരു മനുഷ്യനായിട്ടു വന്നു. പോകാറായ സമയം ഞാൻ ആത്മാവിൽ സന്തുഷ്ടനായിരുന്നു. ആലയം വിട്ടുപിരിയുവാൻ മനസ്സില്ലാതെ ഞാൻ അവിടെ നിന്നു. പിന്നെ 27–ാം സങ്കീർത്തനം ചൊല്ലി ധ്യാനിച്ചു: "ഞാൻ യഹോവയോട് ഒരു കാര്യം അപേക്ഷിച്ചു; അതുതന്നെ ഞാൻ ആഗ്രഹിക്കുന്നു; യഹോവയുടെ മനോഹരത്വം കാണ്മാനും അവന്റെ മന്ദിരത്തിൽ ധ്യാനിപ്പാനും എന്റെ ആയുഷ്ക്കാലമൊക്കെയും ഞാൻ യഹോവയുടെ ആലയത്തിൽ പാർക്കേണ്ടതിനു തന്നേ." (സങ്കീ. 27:4) എന്നും "കർത്താവിൽ പ്രത്യാശ വയ്ക്കുക; ധൈര്യപ്പെട്ടിരിക്ക; നിന്റെ ഹൃദയം ഉറച്ചിരിക്കട്ടെ; അതേ കർത്താവിൽ പ്രത്യാശ വയ്ക്കുക" (27:14) എന്നും ധ്യാനിച്ചു പ്രാർത്ഥിച്ചശേഷം "എന്റെ കടങ്ങളശേഷം നിൻ..." എന്ന പ്രാർത്ഥനാഗാനവും ശുശ്രൂഷകരോടൊപ്പം ചൊല്ലി ധന്യതയോടെ നിന്നു.

ഗിരിവാപി (കുന്നംകുളം) യിലെ ജൂതകുന്നിനു മുകളിൽ വിളങ്ങുന്ന ദൈവമാതാവിന്റെ വിശുദ്ധനാമത്തിൽ അറിയപ്പെടുന്ന ചാട്ടുകുളങ്ങര കന്യാസ്ത്രീയമ്മയുടെ പള്ളിയിൽ (ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രലിൽ) വി. കുർബ്ബാനയ്ക്കുവന്ന ഭക്തന്റെ അനുഭവമായി ബ. പനയ്ക്കൽ യാക്കോബ് കത്തനാർ രചിച്ച 'വി. കുർബ്ബാന ധ്യാനം' ഒട്ടനവധി കാര്യങ്ങൾ വേദവചന വെളിച്ചത്തിൽ സാധാരണ വിശ്വാസിക്ക് മനസ്സിലാക്കുവാൻ ഉപകരിക്കുമെന്നതിനാൽ ഈ ഗ്രന്ഥം സഭയുടെ പൈതൃക പ്രസിദ്ധീകരണത്തിൽ ഉൾപ്പെടുത്തി ഇന്നത്തെ തലമുറയ്ക്ക് ലഭ്യമാക്കുവാൻ സാധിക്കട്ടെ എന്ന് ആശംസിക്കുന്നു.

(അവസാനിച്ചു)

പരിമള വായന

# ഒരു അപൂർവ്വ ആത്മബന്ധം

## ജോയ്സ് തോട്ടയ്ക്കാട്

നവീകരണത്തെ ചെറുക്കാൻ പരുമല സെമിനാരി സ്ഥാപിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മുളന്തുരുത്തിയിലെ ഇടവകപട്ടക്കാരനായ ചാത്തുരുത്തിൽ ഗീവർഗീസ് കോറെപ്പിസ്ക്കോപ്പാ എന്ന ചെറുപ്പക്കാരനെ കണ്ടെത്തി റമ്പാനാക്കി വെട്ടിക്കൽ താമസിപ്പിക്കുന്നു.

മലങ്കരയെത്തിയ പത്രോസ് പാത്രിയർക്കീസ് ബാവായും മലങ്കര മെത്രാപ്പോലീത്തായും തമ്മിലുള്ള കണ്ണിയായി ചാത്തുരുത്തിൽ ഗീവർഗീസ് കോറെപ്പിസ്ക്കോപ്പായെ പാത്രിയർക്കീസ് ബാവായുടെ ദ്വിഭാഷിയായി കൊടുക്കുന്നു.

പാത്രിയർക്കീസ് ബാവാ, മലങ്കര മെത്രാപ്പോലീത്തായായ തന്നോടാലോചിക്കാതെ ആറു പേർക്ക് മെത്രാപ്പോലീത്താ സ്ഥാനം നൽകിയതിൽ ചാത്തുരുത്തിൽ ഗീവർഗീസ് കോറെപ്പിസ്ക്കോപ്പായും ഉണ്ടായിരുന്നു. ആറു പേരും മേൽസ്ഥാനിയായ തന്നോടാലോചിക്കാതെയാണ് സ്ഥാനമേറ്റതെങ്കിലും അവർക്കെതിരെ നടപടി എടുക്കാതെയും അവരോടു പിണങ്ങാതെയും, 46 വയസുള്ള താൻ സ്ഥാനമൊഴിയാം നവീകരണക്കാരുമായുള്ള കേസ് നിങ്ങൾ നടത്താൻ നിർദേശിക്കുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ നയതന്ത്രത്തിനു മുന്നിൽ പതറിയ നവാഭിഷിക്തർ അദ്ദേഹത്തിന്റെ നേതൃത്വത്തെ അംഗീകരിക്കുന്നു.

നിരണത്തിന്റെ ഇടയനായി, പുലിക്കോട്ടിൽ തിരുമേനി സ്ഥാപിച്ച പരുമല സെമിനാരിയിലെത്തുന്ന ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്ന 28 വയസുകാരൻ മലങ്കര മെത്രാപ്പോലീത്തായുടെ വിശ്വസ്തനും അസിസ്റ്റന്റുമായി മാറുന്ന കാഴ്ചയാണ് ചരിത്രത്തിൽ പിന്നീട് കാണുന്നത്. നവീകരണ-യൂയോമയ കൊടുങ്കാറ്റിൽ നിന്ന് തെക്കൻ ഭദ്രാസനങ്ങളെ രക്ഷിച്ച് സത്യവിശ്വാസത്തിൽ നിലനിർത്തുവാൻ പരുമല കൊച്ചുതിരുമേനി അത്യദ്ധ്വാനം ചെയ്തു.

**ഒരാൾ രോഗിയാവുമ്പോൾ രോഗസൗഖ്യം വരെ മറ്റെയാൾ കൂടെ താമസിക്കുന്നു**

1885 മേടത്തിൽ നവീകരണക്കാരുമായുള്ള കേസിന്റെ കാര്യങ്ങൾക്കു തിരുവനന്തപുരത്തെത്തിയ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി രോഗിയായി. പുതുപ്പള്ളിയിൽ നെൽപിരിവിനായി എത്തിയ പരുമല കൊച്ചുതിരുമേനി ഇതറിഞ്ഞ് ഉടൻ തിരുവനന്തപുരത്തെത്തി. അതെക്കുറിച്ച് വട്ടശേരിൽ ഗീവർഗീസ് മല്പാൻ ചാത്തുരുത്തി തറവാട്ടിലേക്ക് ഇങ്ങനെ എഴുതി:

“യൗസേപ്പു വന്നപ്പൊൾ വർത്തമാനങ്ങൾ ഒക്കെയും ചോദിച്ചു അറിവാൻ സംഗതി വന്നതിൽ സന്തോഷിക്കുന്നു. തിരുമനസ്സുകൊണ്ടു വടക്കുനിന്നും ഇവിടെ എത്തിയതിൻെറ ശേഷം ഏറെ താമസിയാതെ ഉടനെതന്നെ ഇവിടെ നിന്നും പുതുപ്പള്ളി പള്ളിയിലേക്കു നീങ്ങി. നെൽപിരിവിന്നായിട്ടാകുന്നു നീങ്ങിയതു. അവിടുത്തെ പിരിവിന്നു തക്ക സമയം ഇതല്ലായ്കയാൽ അവരുടെ ഒക്കെയും ആലോചനയോടു കൂടെ പിന്നെ ആകട്ടെ എന്നു നിശ്ചയിച്ചു. എന്നാൽ തിരുമനസ്സുകൊണ്ടു വല്ല്യതിരുമനസ്സിലേക്കു അല്പ സുഖക്കേടു ആകുന്നു യെന്നു കേൾക്കയാൽ അദ്ദേഹത്തെ കാണ്മാനും പുതുപ്പെള്ളിപ്പള്ളിക്കാർ തമ്മിൽ അല്പ തർക്കമുള്ളതു പറഞ്ഞുതീർപ്പാനും ആയിട്ടു അതുവഴി തന്നെ തിരുവനന്തപുരത്തേക്കു പോയി. വല്ല്യ തിരുമനസ്സിനെ കണ്ടു പറവാൻ കാര്യമുണ്ടെന്നും അപ്പോൾ കൊച്ചുതിരുമനസ്സുകൊണ്ടുകൂടെ വേണമെന്നും പള്ളിക്കാർ അപേക്ഷിക്കയാൽ അത്രെ പ്രത്യേകം തിരുവനന്തപുരത്തേക്കു പോകുവാൻ സംഗതി ആയതു. താമസിയാതെ അവിടെനിന്നും ഇവിടെ എത്തുമെന്നു കല്പന വന്നിട്ടുണ്ടെങ്കിലും വിധി കഴിയാതെ ഇനി അവിടെനിന്നും തിരിക്കുമോ എന്നു തോന്നുന്നില്ലാ.

പരുമല കൊച്ചുതിരുമേനി അതേ വർഷം കന്നി മാസത്തിൽ രോഗിയായി ഒന്നര മാസത്തോളം ചികിത്സയിലായിരുന്നു. മുളന്തുരുത്തിയിൽ നിന്ന് പെങ്ങൾ വന്ന് അരികുപുറത്ത് തറവാട്ടിൽ താമസിച്ചാണ് ശുശ്രൂഷിച്ചിരുന്നത്. നന്നേ ചെറുപ്പത്തിൽ അമ്മ കടന്നുപോയതിനു ശേഷം പെങ്ങളായിരുന്നു തിരുമേനിയുടെ മരണം വരെ അമ്മയുടെ സ്ഥാനത്തു നിന്ന് ശുശ്രൂഷിച്ചുപോന്നത്. വിവരം അറിഞ്ഞെത്തിയ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി രോഗം സൗഖ്യമായി പരുമല കൊച്ചുതിരുമേനിയെ കുളിപ്പിച്ചു കണ്ട ശേഷമാണ് പഴയ സെമിനാരിയിലേക്കു മടങ്ങിയത്. അതെക്കുറിച്ച് വട്ടശേരിൽ ഗീവർഗീസ് മല്പാൻ ചാത്തുരുത്തി തറവാട്ടിലേക്ക് ഇങ്ങനെ എഴുതി:



“ഇതിനു മുമ്പിൽ അയച്ചിരുന്ന എഴുത്തു കിട്ടി വിവരങ്ങൾ അറിഞ്ഞിരിക്കുമല്ലൊ. ജ്യേഷ്ഠൻ ഇവിടെനിന്നും പോയതിൽപിന്നെ കൂടുതൽ യാതൊന്നും ഇല്ലാ. അഞ്ചാറു ദിവസമായിട്ടു പനി തീരെ വിട്ടുമാറിയിരിക്കുന്നു. എന്നാൽ മൂന്നുനാലു ദിവസമായിട്ടു ചിലപ്പോൾ അകത്തു ഒരു വേദന കാണുന്നുണ്ടു. ആയതു ഇന്നലെയും ഉണ്ടായി. രണ്ടുമൂന്നു കുളി കഴിയുമ്പോൾ ആയതു തീരെ മാറിപോകുമെന്നത്രെ വൈദ്യൻ പറയുന്നത്. മിനിഞ്ഞാന്നു കുളിപ്പിച്ചു. കുളിപ്പിച്ചതിന്റെ ശേഷം പനി തീരെ കാണുന്നില്ലാ. ഇന്നും കുളിപ്പിക്കുന്നുണ്ട്. വല്യമെത്രാച്ചൻ ഇന്നലെ സന്ധ്യയ്ക്ക് കോട്ടയത്തേക്കു നീങ്ങി. ശേഷമുള്ളവരും ഇന്നു പുറപ്പെടുവാൻ ആലോചിക്കുന്നു. പെങ്ങൾക്കും ഞങ്ങൾക്കു ആർക്കും വിശേഷാൽ സുഖക്കേട് യാതൊന്നും ഇല്ലാ. ജ്യേഷ്ഠനെ എഴുതി അയച്ചു ഇങ്ങോട്ടു വരുത്തണമെന്നു കല്പിച്ചു. കാര്യം എന്തെന്നു അറിയുന്നില്ലാ. പെങ്ങളെ കൊണ്ടുപോകുവാനായിരിക്കുമെന്നു വിചാരിക്കുന്നു. ഇന്നലത്തേതിൽ പിന്നെ ഇന്നു ഈ സമയംവരെയും ആ വേദന തീരെ കാണുന്നില്ലാ. ജ്യേഷ്ഠൻ പോയതിൽ പിന്നെ വയറെളക്കം തീരെ ഇല്ല. ... ശേഷം കാഴ്ചയിൽ.

ഇതു കുഞ്ഞുവർക്കി ജ്യേഷ്ഠന്നു ഗീവർഗീസു കത്തനാരു. എന്ന് 1885 മെടം 1-നു.”

**കാലം ചെയ്ത പരുമല തിരുമേനിയുടെ ഭൗതികശരീരം കാണാത്ത പുലിക്കോട്ടിൽ രണ്ടാമൻ**

പരുമല കൊച്ചുതിരുമേനി 1902 നവംബർ 2-ന് അർദ്ധരാത്രിയിൽ കാലം



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





പരുമല തിരുമേനിയെ 1902 നവംബർ രണ്ടിനു രാവിലെ കബറടക്കുന്നു. ഈ ചിത്രം ചെങ്ങന്നൂർ വടക്കേറ്റത്ത് ഹമ്പിൾ കോട്ടേജിൽ ഫാ.ജേക്കബ് ജോൺസിന്റെ ശേഖരത്തിൽ നിന്ന് ഇതിന്റെ നെഗറ്റീവ് തിരുവനന്തപുരത്ത് കുറവുങ്കോണം വഞ്ചിപ്പാലത്ത് കുടുംബത്തിൽ.

ചെയ്തു. രണ്ടു ദിവസം മുമ്പ് തിരുമേനി കാലം ചെയ്തു എന്ന് തെറ്റിദ്ധരിച്ച് വാർത്ത വന്നപ്പോൾ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി വാവിട്ടു നിലവിളിച്ച കാര്യം ദൃക്സാക്ഷിയായ രണ്ടാം കാതോലിക്കാ പ. ഗീവറുഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ഡയറിയിൽ കാണാം. പരുമല തിരുമേനിയുടെ കബറടക്കത്തിൽ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി പങ്കെടുത്തതായി ആ ഡയറിക്കുറിപ്പിൽ കാണുന്നില്ല. സമകാലിക രേഖകളിലൊന്നും അക്കാര്യം പരാമർശിക്കുന്നില്ല. കബറടക്കത്തിൽ പങ്കെടുത്തില്ലെങ്കിലും ആ മുഖമൊന്ന് കാണാൻ പള്ളിയകത്ത് ചെന്നോ എന്ന് സംശയം തോന്നാം. ഇല്ല എന്നാണ് രേഖകൾ പ്രകാരം കാണുന്നത്.

**പ. പരുമല തിരുമേനിയുടെ അന്ത്യ ദിനങ്ങൾ**

രണ്ടാം കാതോലിക്കാ പ. ഗീവർഗീസ് പ്രഥമൻ ബാവായുടെ ഡയറിയിൽ പ. പരുമല തിരുമേനിയുടെ അന്ത്യ ദിനങ്ങളെക്കുറിച്ച് ഇങ്ങനെ എഴുതിയിരിക്കുന്നു:

"20-ന് വല്യപൗലോസ് റമ്പാച്ചൻ കുർബ്ബാന ചൊല്ലി തിരുമനസ്സിലേക്കും, ശു. കുർബ്ബാന കൊടുത്തു. തിരുമനസ്സിലെ ദീനം ഇതുവരെയായിട്ടും ഒരു കുറവും കണ്ടില്ല. നാട്ടുവൈദ്യൻമാരും അപ്പോത്തിക്കിരികളുമായി അനേകം പേരുടെ ചികിത്സകൾ കഴിച്ചു. എങ്കിലും ദൈവഹിതം തടുക്കുവാൻ കഴിയാകയാൽ ഉച്ചകഴിഞ്ഞ് തിരുമനസ്സിലെ അപേക്ഷപ്രകാരം കന്തീലായുടെ ക്രമം ഈവാനിയോസ് മെത്രാപ്പോലീത്താ നാലു റമ്പാച്ചന്മാരുടെ കൂടെയും പല പട്ടക്കാരോടു കൂടെയും കഴിച്ചു. രാത്രി 12 മണിക്ക് കർത്താവിൽ തന്റെ ജീവനെ ഭരമേല്പിച്ചു. ഉടനെ എടുത്ത് കസേരയിൽ ഇരുത്തി ദേഹം ചൂടുവെള്ളം കൊണ്ട്

# പരിശുദ്ധ പരുമല കൊച്ചു തിരുമേനിയെ പിശാചു പരീക്ഷിച്ച സംഭവം

പരിശുദ്ധ പരുമല കൊച്ചു തിരുമേനിയെ പിശാചു പരീക്ഷിച്ച സംഭവം വളരെ പ്രസിദ്ധമാണല്ലോ. ഈ സംഭവത്തിന്റെ ഒരു സൂക്ഷ്മവിവരണം തീയതി സഹിതം ഇന്നു ലഭ്യമാണ്. 1880 ഡിസംബർ ഒമ്പതാം തീയതി വ്യാഴാഴ്ചയാണ് ഈ സംഭവം നടന്നത്.

ഈ കാലഘട്ടത്തിൽ ജീവിച്ചിരുന്ന ഇടവഴീക്കൽ ഗീവറുഗീസ് കശീശാ (പിന്നീട് ക്നാനായ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ 1927 ൽ കാലം ചെയ്ത ഗീവറുഗീസ് മാർ സേവേറിയോസ് തിരുമേനി) യുടെ നാളാഗമത്തിൽ (ഡയറി) നിന്ന് ശ്രീ. ഇ.എ. ഫിലിപ്പ് എഴുതിയെടുത്തു തന്നതാണ് ഈ വിവരം.

പാത്രിയർക്കീസു ബാവായാൽ പുത്തനായിട്ടു വാഴിച്ചു നിരണം മുതലായ പള്ളികൾക്കു അധികാരപ്പെടുത്തിയ മെത്രാനും പരുമലെ സിമ്മനാരിയിൽ പഠിത്വവെല നടത്തിച്ചുവരുന്ന ആളുമായ ചാത്തുരുത്തിൽ മാർ ഗ്രീഗൊറിയൊസ ഗീവറുഗീസ മെത്രാപൊലീത്താ വലിയ ദൈവഭക്തനും നൊമ്പുകാരനുമാകുന്നു. ഇദ്ദെഹത്തിന്റെ അടുക്കൽ ഒരു പിശാചു പരീക്ഷിപ്പാനായി ആൾ രൂപത്തിൽ കാണപ്പെട്ട പ്രകാരം സൂക്ഷമമായി അറിവു കിട്ടിയിരിക്കുന്നു. പിശാചു കാണപ്പെട്ടതു താഴെപ്പറയും പ്രകാരമായിരുന്നു.

1880-ാമാണ്ട വൃശ്ചികമാസം 27-നു ക്കു മലയാം 26-നു സന്ധ്യ കഴിഞ്ഞു നമസ്കാരശെഷം മൂന്നു നാലു നാഴിക ഇരുട്ടിയ സമയം അദ്ദെഹം സിമ്മനാരി മുറ്റത്തു ലാസുന്ന സമയം വെള്ള വസ്ത്രം ധരിച്ചതായ ഒരാൾ വെലിയ്ക്കു പുറത്തു നില്ക്കുന്നതു കണ്ടു. ആർ എന്നു ചൊദിച്ചാറെ മിണ്ടാഴികയാൽ അടുത്തു ചെന്നു ചൊദിച്ചപ്പോൾ "ഞാൻ നിന്റെ പിതാവാണന്നും നീ വീണു എന്നെ വന്ദിച്ചാൽ നിനക്കു രക്ഷ കിട്ടുമെന്നും" അവൻ പറകയും "ദൈവം മാത്രം എന്റെ പിതാവെന്നും നീ എന്റെ പിതാവല്ലെന്നും" മറ്റും അദ്ദെഹം കല്പിച്ചപ്പൊൾ "നിന്നെ രക്ഷിപ്പാനും ശിക്ഷിപ്പാനും ഇനിക്കു അധികാരമുണ്ടെന്നും" മറ്റും അവൻ പറഞ്ഞാറെ ഈയൊബിന്റെ സംഗതി അദ്ദേഹം പറഞ്ഞും കൊണ്ട് ഠരംശൊമിശിഹായുടെ നാമത്തിൽ നീ പൊക എന്നു അവനൊടു പറഞ്ഞു അദ്ധെഹം ദൈവത്തൊടു അപെക്ഷിച്ചു കുരിശുവരച്ചു. ഉടൻ അവൻ മാഞ്ഞു പൊകയും ചെയ്തു. ഇപ്രകാരം ഉണ്ടായി എന്നു സൂക്ഷമായി കെട്ടു. അദെഹം ഒരിയ്ക്കലും വ്യാജം പറയുന്നതല്ലന്നു സർവ്വസമ്മതമാകയാൽ എല്ലാവരും ഇതു വിശ്വസിക്കുന്നു.

തൃപ്പൂണിത്തുറ മൂക്കഞ്ചേരി പൈലി വർക്കി എഴുതി മലയാള മനോരമ 1903-ൽ പ്രസിദ്ധപ്പെടുത്തിയ "മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ" എന്ന ജീവചരിത്രഗ്രന്ഥത്തിൽ ഈ സംഭവത്തെക്കുറിച്ച് പരാമർശിക്കുന്നില്ല. ഇതാണ് പരിശുദ്ധ പരുമല തിരുമേനിയെക്കുറിച്ച് പ്രസിദ്ധീകൃതമായ ആദ്യ കൃതി. ഈ സംഭവത്തെപ്പറ്റി ആദ്യമായി പരാമർശിക്കുന്നത് ഫാദർ ഇ. ജെ. ഏബ്രഹാം എഴുതിയ ജീവചരിത്രഗ്രന്ഥത്തിലാണ്. പരിഷ്കരിച്ച പതിപ്പിന്റെ (1988) 40, 41 പേജുകളിൽ ഈ സംഭവം വിവരിക്കുന്നു. ഇതിന്റെ ആദ്യപതിപ്പ് പ്രസിദ്ധപ്പെടുത്തിയത് 1938 ലാണ്. "മാർ ഗ്രിഗോറിയോസ് വിയോഗം പൊൻജൂബിലി സുവെനീർ" (1952) 39-ാം പേജിലും ഈ സംഭവം വിവരിക്കുന്നുണ്ട്. ഇസഡ്. എം. പാറേട്ട് "പരുമല പുണ്യവാളൻ" എന്ന ചരിത്രോപാഖ്യാനത്തിൽ (1965) ഈ സംഭവത്തിന്റെ വിശ്വാസ്യത ചോദ്യം ചെയ്യുന്നുണ്ട് (പേജ് 266). തിരുമേനിയുടെ ജീവിത വിശുദ്ധിയെ ഉയർത്തിക്കാട്ടുന്നതിന് ചിലർ ചെയ്യുന്ന ശ്രമങ്ങളുടെ ഭാഗമായി ഉണ്ടാക്കിയ കെട്ടുകഥയായി അദ്ദേഹം ഇതിനെ കാണുന്നു.

തലമുറകളായി എഴുതിവന്ന ഇടവഴീക്കൽ നാളാഗമത്തിൽ (ഡയറി) നിന്ന് 19-ാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ നടന്ന സംഭവങ്ങളുടെ തൽസമയ വിവരണം ലഭ്യമാണ്. ആ നിലയ്ക്ക് ഇത് യഥാർത്ഥത്തിൽ നടന്ന ഒരു സംഭവമാണെന്ന് വെളിവാകുന്നു.

സമ്പാദകൻ: **വർഗീസ് ജോൺ തോട്ടപ്പുഴ**

ശുദ്ധിവരുത്തി തന്റെ സ്ഥാനവസ്ത്രങ്ങൾ ധരിപ്പിച്ച് പള്ളിയിൽ അഴിക്കകത്ത് പടിഞ്ഞാറോട്ട് മുഖമായി ഇരുത്തി "കൊഹനെയിക്ക് നെൽ ബ്ശൂൻ" ചൊല്ലിയ ശേഷം അനുതാപത്തിന്റെ ഏഴ് മസുമൂറും എത്തിച്ചു. പിന്നെ പുലരുന്നത് വരെയും മസ്മൂറുകൾ വായിച്ചുകൊണ്ടിരുന്നു.

അതികാലത്തെ പ്രാർത്ഥനയും കുർബ്ബാനയും കഴിച്ച് കൊഹനൈത്തായിൽ ഒരു തെശുമെശുത്തായും എത്തിച്ച് താഴെ നിന്നും മദ്ബഹായിൽ കേറ്റി പടിഞ്ഞാട്ടു മുഖമായി ഇരുത്തി. പിന്നെ 11 മണിക്കും 3 മണിക്കും രണ്ട് തെശുമെശ്ത്തായും തികച്ച് രാത്രി മുഴുവൻ മസുമൂറാകൾ വായിച്ചുകൊണ്ടിരുന്നു. 22 കാലത്തെ പ്രാർത്ഥനയും ഗീവറുഗീസ് റമ്പാന്റെ കുർബ്ബാനയും കഴിഞ്ഞ് ഒരു തെശ്മെശ്ത്താ കൂടി കഴിച്ചു. പിന്നെ 10 മണിക്ക് 2 തെശ്മെശ്ത്തായും വായനകളും കഴിച്ച് കിഴക്കോട്ട് മുഖമായി പൊക്കി ഈവാനിയോസ് മെത്രാപ്പോലീത്താ, തിരുമനസ്സിലെ മുഖത്ത് മൂന്നു പ്രാവശ്യം ധൂപം വയ്ക്കയും പുശ്ബശ്ലോമ ചൊല്ലുകയും പിന്നെ പടിഞ്ഞാട്ടു മുഖമായും വടക്കോട്ട് മുഖമായും തെക്കോട്ട് മുഖമായും പൊക്കി പുശുബശ്ലോമോ ചൊല്ലുകയും ചെയ്ത ശേഷം ഹൈക്കലായിൽ പടിഞ്ഞാറേഅറ്റത്തു കൊണ്ടുവന്ന് കിഴക്കോട്ട് മുഖമായും വടക്കേ വാതുക്കലും തെക്കേ വാതുക്കലും പുശ്ബശ്ലോമോ ചൊല്ലി പടിഞ്ഞാറെ വാതിൽക്കൽ ഇറക്കി നഗരി കാട്ടുവാൻ കൊണ്ടുപോയി.

പടിഞ്ഞാറെ അറ്റത്തുവച്ചും കിഴക്കോട്ട് മുഖമായി പൊക്കി പുശ്ബശ്ലോമോ ചൊല്ലി കിഴക്കോട്ട് കൊണ്ടുവന്ന് സിമ്മനാരിയുടെ റാന്തയിൽ പടിഞ്ഞാട്ടു മുഖമായി ഇരുത്തി എല്ലാവരും കൈമുത്തിന്നാരംഭിച്ചു. ആയതു കഴിഞ്ഞ് പള്ളിയകത്തു കേറ്റി തെക്കേ വാതിൽക്കൽ കൂടി പുറത്തിറക്കി കിഴക്ക് വശത്തു കൂടി വന്ന് വടക്ക് വശത്ത് കബറുങ്കൽ വന്നു പ്രാർത്ഥനയും കഴിച്ച് കുഴിയിൽ ഇരുത്തി എല്ലാ വരും കുന്തിരിക്കവും കുഴിയിൽ മുക്കാൽ ഭാഗത്തോളം നിറച്ചു."മേൽപ്പട്ട ഉയരങ്ങളിൽ"എന്നതും കൈകഹനൈയ്ക്ക്നെൽ ബശൂൻ എന്നതും ചൊല്ലി കുഴിമൂടി ഈവാനിയോസു മെത്രാപ്പോലീത്തായുടെ പ്രസംഗവും കഴിഞ്ഞ് പള്ളിയകത്ത് പ്രവേശിച്ച് കാണിക്കയിടിലും നടത്തി ജനക്കൂട്ടം പിരിയുകയും ചെയ്തു."

മലങ്കരസഭയ്ക്ക് അവിസ്മരണീയമായ സംഭാവനകൾ നൽകിയ ഈ രണ്ടു പുണ്യപുരുഷന്മാരുടെയും ഓർമ്മകൾക്കു മുമ്പിൽ പ്രണാമം.



**കൊല്ലം മെത്രാസന യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 'വേദജ്ഞാനവേദി'യ്ക്ക് ആരംഭം കുറിച്ചു. സമ്പൂർണ ബൈബിൾ പഠന പദ്ധതിയായ 'വേദജ്ഞാനവേദി' കൊല്ലം മെത്രാസനാധിപൻ ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. യുവജന പ്രസ്ഥാന അംഗങ്ങൾക്കും മുതിർന്നവർക്കും ഒരു പോലെ സമ്പൂർണ ബൈബിൾ പഠനത്തിന് അവസരം ഒരുക്കുന്ന പദ്ധതിയിൽ പഠനത്തിനൊപ്പം, പഠനത്തിൽ മികവ് പുലർത്തുന്നവർക്ക് പ്രത്യേക സമ്മാനങ്ങളും ക്രമീകരിച്ചിട്ടുണ്ട്.**



**Remembrance day of Dr. Stephanos Mar Theodisius was celebrated by Joshua Mar Nicodimos followed by Theodosius award 2023-24 was awarded to Br. Rojan Joy.**



**MGOCSM 2025 Bible Reading Card ഡോ. എബ്രഹാം മാർ സെറാഫിം Hieromonk Stefan ന് നൽകി പ്രകാശനം ചെയ്തു.**




**കോട്ടയം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന സജീവനത്തിൽ ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ ഓരോ യൂണിറ്റുകളും സന്ദർശിക്കുക എന്ന ലക്ഷ്യത്തോടെ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് ഔദ്യോഗികമായി Rehab (Helping someone to return to a normal life) എന്ന ടൈറ്റിലോടു കൂടെ ഈ കൂടിവരവ് ഉദ്ഘാടനം നടത്തി. ആദ്യ ദിവസം തോട്ടയ്ക്കാട് മാർ അപ്രേം യുവജനപ്രസ്ഥാനം റീഹാബിനു നേതൃത്വം നൽകി.**



**നിയുക്ത നിസിബിസ് കൽദായ രൂപതയുടെ സ്ഥാനിക മെത്രാപ്പോലീത്താ അർച്ച്ബിഷപ്പ് കർദിനാൾ മാർ ജോർജ് കൂവക്കാട്ട് പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി സന്ദർശിച്ചു.**




**ഏറ്റവും കൂടുതൽ ദൂരം കാൽനടയായി സഞ്ചരിച്ച് പരുമലയിലെത്തുന്ന കണ്ണൂർ, കേളകം പദയാത്രയെ പരുമല പരിശുദ്ധന്റെ പുണ്യ കബറിടത്തിൽ പരുമല സെമിനാരി മാനേജർ ഫാ. കെ. വി. പോൾ റമ്പാൻ, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം എന്നിവർ ചേർന്ന് സ്വീകരിച്ചു.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



Church History

# The Quest for the Historical Jesus


## Fr. Job Sam Mathew

**(Orthodox Theological Seminary, Kottayam)**




It is impossible to fully comprehend the divinity and humanity of Jesus God. From this realization, the naturally contrained human quest to know Jesus Christ begins. It is an effort that begins during the public ministry of Jesus. This quest moved to a new phase in the post-enlightenment era. Biblical scholars in the nineteenth century argued about Jesus. They discussed the tension between the 'Jesus of history' and the 'Christ of faith.' They criticized the dogmas and doctrines of the Church. They asserted that the 'real' historical figure of Jesus was 'buried'. This critique led to the 'Quest' for the historical Jesus.

Scholars sought to uncover the 'true' humanity of Jesus. Consequently, his humanity became a pivot point of debate. These discussions challenged traditional or canonical portrayals of Jesus Christ. The 'Quest for the historical Jesus' seeks the true Jesus. It aims to recover facts about Jesus of Nazareth. This quest uses modern historiographical research tools to reconstruct the facts behind the Gospels. The goal is to distinguish the historical figure from the Scripture. Significant effort has been invested in this reconstruction in the last two centuries. This paper introduces the quest for the historical Jesus. It focuses on recent research efforts in this area.

### I. Historical Jesus in the Christian Church

Jesus Christ is considered the historical instigator of Christianity. Jesus Christ is the Word incarnate, meaning He took on human nature. He remained fully divine while being fully human. Christians accepted the divinity of Jesus as true. They believe He is in the form of God and is equal with God (Philippians 2:6). The world was made through Him (1 Corinthians 8:6, Colossians 1:16). For Christians, Jesus did not become God at any time. He was always God, existing with God from the beginning (John 1:1). The Gospels portray many quests to find Jesus. A delegation of scribes was sent from Jerusalem for this (Mark 3:22-27). They investigated Jesus' reputation as an exorcist and healer. They thought the healings were real, but they attributed them to Jesus being Satan-possessed. Negative and positive rumors persisted about Jesus. This led to ongoing controversies during His ministry. These controversies highlight complex perceptions of Jesus.

#### 1. Messianic Expectations

There were varied hopes for the future in Second Temple Judaism literature, including the return of a Davidic kingdom. Jesus tried to silence claims that he was God's Messiah despite attempts of the crowd to crown him king after the miraculous feeding (John 6:15). At Caesarea Philippi, Jesus acknowledged being the Christ ("anointed one") (Mark 8:27). The Triumphal Entry (Mark 11:1-10) fulfilled a kingly prophecy while challenging traditional images of kingship, as Jesus rode a donkey instead of a warhorse. Jesus was handed over to the occupying Romans as a messianic pretender, reflecting the complexities of his identity and mission.

#### 2. Kingdom of God

The message of Jesus focused on the coming kingdom. It reflects the 'eschatological tension' of 'now' and 'not yet.' This tension is present throughout the New Testament. The immediate presence of God is demonstrated in exorcisms. These exorcisms showcase God's victory against cosmic evil powers. Jesus implied the Kingdom of God was already present. It would be consummated on earth with obedience to the principles of the Kingdom of God. Like the Old Testament prophets, Jesus called for restoration of all. His symbolic choice of twelve disciples shows this connection. However, the church struggled with unfulfilled expectations. This struggle is clear in early Christian writings, especially in the epistles of Paul.

#### 3. Passion and Crucifixion

Conflict between Jesus and Jewish leaders is persistent, as narrated in the Gospels. The act of riding into Jerusalem provoked the authorities. While the crowds hailed Jesus, causing tensions to rise. The incident in the temple prompted further opposition. Jesus' message emphasized self-denial and radical trust in God. He taught and exemplified this message (Phil 2:5-11). Crucifixion was a Roman punishment for Jesus. This highlights political and religious tensions surrounding his ministry.

#### 4. Resurrection of Jesus

It is not easy to assess the evidence for resurrection. The validity of a claim to a unique event is complex. Multiple attestations to the resurrection of Jesus exist (1 Corinthians 15). Believers had strong faith that Jesus was raised. His tomb was empty, and many saw him. They touched him, affirming their experiences with Jesus. The resurrection anticipates events still to come. It relates to his appearance to judge everyone. The risen Christ became the focus of the church's message. Early Christians searched Scriptures for prophecies of Christ's death and his resurrection.

### II. The First Quest (18-19 Centuries)

The modern quest for the historical Jesus is the quest for the human Christ. Scholars argue that early Christians imagined and constructed Jesus. They promoted Jesus as a deity in their literature. Scholars contend early Christians applied traits of divinity to Jesus. These traits were prevalent in ancient Mediterranean culture. This perspective challenges traditional views of Jesus' nature. Also, it emphasizes the cultural context of early Christian beliefs.

#### Hermann Samuel Reimarus

Reimarus (1694-1768) attacked the historicity of resurrection narratives. For Reimarus, Jesus was a pious Jew dedicated to teaching and calling people to repentance. Jesus aimed to establish the kingdom of God on earth. Reimarus believed Jesus did not intend to introduce novel teaching. He was simply calling Jews to repentance and promising the Messiah. This Messiah would restore the kingdom of God in Jerusalem. Over time, Jesus embraced political messianism, miscalculating popular support. He died disillusioned with the God who forsook him (Mark 15:34). Reimarus claimed the disciples stole the body and proclaimed resurrection. Ultimately, disappointment at Jesus' failure altered the apostles' doctrine. They encouraged false expectations of the coming kingdom. Reimarus claimed classic Christian doctrines were not revealed by Jesus. He argued that Jesus was a Jew who upheld the Law. He did not preach to the Gentiles or institute baptism. Reimarus rejected miracles and prophecy fulfillment as proofs. He regarded the Christian religion as a fraud. Reimarus believed the apostles created the resurrection account. They altered Jesus' original message to establish a new religion. He viewed Christianity as a fabrica-

tion devised by the disciples. This fabrication was meant to maintain their movement after Jesus' death.

**David Friedrich Strauss**

D. F. Strauss (1808–1874) proposed myth as an approach to the Gospels. This served as a middle way between supernaturalism and rationalism. He argued that Gospel narratives are unhistorical and break known laws. For Strauss, most Gospel texts were mythical in nature. However, they may contain some historical facts as well. He rejected the Gospels as sources of historical information. Strauss asserted they were shaped by early Christian beliefs.

**Albert Schweitzer**

Schweitzer (1875-1965) depicted Jesus as a stranger to modernity. He described Jesus as a prophet of the end-time. Schweitzer claimed Jesus' predictions were not fulfilled, and he died disillusioned. He wrote, "He comes to us as one unknown." This emphasizes the disconnect between Jesus and contemporary understanding. Schweitzer insisted the quest for the historical Jesus began with Reimarus. Schweitzer regarded Jesus as a historical figure, yet different. The Jesus of history differed from the Christ of creeds. For him, dogma had to be shattered first. Only then could people grasp Jesus' existence.

## III. The Second Quest (Mid-20th Century)

The next quest tried to articulate criteria for authenticity. The term 'New Quest' was promoted by James M. Robinson in his book titled 'A New Quest of the Historical Jesus', published in 1959.

**Rudolf Bultmann**

Bultmann (1884-1976) investigated literary forms and transmission processes of the biblical books. He studied how Jesus' teachings were handed down. Bultmann tried to 'demythologize' the Gospels for understanding. He interpreted Jesus' baptism, healings, miracles, and resurrection as myth. For Bultmann, these events were internal happenings of faith. They concerned mainly human existence rather than external events. He believed understanding these myths was essential for grasping meaning.

**Joachim Jeremias**

Jeremias (1900-1979) sought to go behind Greek texts. He aimed to reconstruct the Aramaic wording of Jesus' sayings. Jeremias focused on their original Galilean context. His goal was to help us hear Jesus' voice again. He emphasized understanding his teachings in authentic form. Jeremias defended the reliability of Jesus' sayings tradition. He argued that these sayings contain valuable historical insights.

**Charles Harold Dodd**

C. H. Dodd (1884-1973) showed the value of reading parables in the Gospels. He viewed them as vehicles of Jesus' teachings about the kingdom. Dodd regarded the Gospels as witnesses to Christian faith. He also saw them as historical documents interested in facts. Dodd argued that Jesus emphasized realized eschatology in his ministry. He asserted that the kingdom of God was present then. His work highlighted understanding parables within their historical context.

**Gunther Bornkamm**

Bornkamm (1905-1990) admitted no one can write Jesus' life. He was convinced the Gospels allow historical inquiry into Jesus. He believed they revealed what Jesus taught and accomplished.

## IV. The Third Quest (Late 20th Century)

This term gained prominence through N. T. Wright. He drew attention to renewed interest in Jesus. Jesus is seen as a figure in Jewish history. This interest is linked with new material discoveries. These discoveries include the Dead Sea Scrolls. Geza Vermes (1924-2013) and Ed Parish Sanders (1937-2022) stressed the fundamental Jewishness of Jesus.

**Geza Vermes**

Vermes (1924-2013) contended Jesus of history was neither Christ nor the apostate villain of Jewish legend. Rather, he fitted the profile of a holy man. Vermes viewed Jesus as a man of deed, a miracle worker. He possessed great astuteness of insight and grandeur of character. For Vermes, resurrection and second coming were doctrinal needs for apologetic purposes of the early church.

**Nicholas Thomas Wright**

N.T. Wright (1948-) interpreted Jesus as an eschatological prophet. He proclaimed the kingdom of God rooted in ancient Israel's story. Jesus saw himself as a prophet like Elijah. His actions and teachings aimed to restore Israel as God's people. The resurrection of Jesus is key to understanding him. It emphasizes significance within Wright's interpretive framework. He proposed a new methodology for understanding Jesus' role and highlighted Jesus as the climax of Jewish history.

**Jesus Seminar and John Dominic Crossan**

The Jesus Seminar developed in America in 1985. It was launched in California by Robert Funk's Weststar Institute. They included the Gospel of Thomas alongside New Testament Gospels. This relativized the concept of canonicity for many scholars. The Seminar presented Jesus as an itinerant sage and healer. He broke with dogma and convention in his teachings. Jesus had a conception that was a normal human one. He did not preach apocalyptic eschatology about the end of the world. Instead, he preached social-political liberation through parables and aphorisms. Jesus was considered a Mediterranean peasant philosopher dedicated to subverting Roman subjugation.

**Gerd Theissen**

For Gerd Theissen (1943-), the Jesus movement began in Palestine. It started as a band of "wandering charismatics." They proclaimed the imminent rule of God. The movement met with failure within Judaism initially. However, it achieved success in local Hellenistic communities.

## Conclusion

The above discussion reveals that Jesus is open to investigation by all interested. For them, Jesus is no longer constrained by Christian dogma boundaries. This allows for different perspectives and endless revisions. This leads to numerous quests for the historical Jesus. The quest produced different 'types' of historical figures. These include the Jewish holy man, rabbi, and Pharisee. Jesus was also seen as a Galilean peasant. He was a complex figure with dividing charisma. His charisma attracted people both for and against him. All quests appear to be a continuation of previous ones. Each quest entails new and distinctive methodologies for exploration. These quests run alongside remnants of previous quests. They reflect an ongoing dialogue about Jesus' identity today. Researchers draw attention to methodological flaws of predecessors. They also critique contemporaries, contributing to the quest's evolution. The quest for the historical Jesus still continues today. It highlights the complexity and richness of this exploration.

**Bibliography**

Bailey, Kenneth E. Jesus Through Middle Eastern Eyes: Cultural Studies in the Gospels. Downers Grove, IL: InterVarsity Press, 2008.

Bond, Helen K. The Historical Jesus. London and New York: T & T Clark, 2012.

Harrington, Daniel J. Historical Dictionary of Jesus. Plymouth: Scarecrow Press, 2010.

Malina, Bruce J. The Social World of Jesus and the Gospels. London: Routledge, 1996.

Murphy, Francesca Aran, ed. The Oxford Handbook of Christology. Oxford: Oxford University Press, 2015.

❑



# എസ്ഥേർ

**സിസ്റ്റർ മേരി OSM**
**(ബേത്‌ലഹേം ദയറ കിഴക്കമ്പലം)**



ബൈബിളിൽ ഇന്ത്യയെക്കുറിച്ച് പ്രതിപാദിക്കുന്ന ഗ്രന്ഥമാണ് എസ്ഥേറിന്റെ പുസ്തകം. ബൈബിളിലെ എസ്ഥേറിന്റെ പുസ്തകത്തിലെ ഒരു കേന്ദ്ര കഥാപാത്രമാണ് എസ്ഥേർ. വസ്ഥി രാജ്ഞിയുടെ സ്ഥാനഭ്രംശത്തിനു ശേഷം സൗന്ദര്യമത്സരത്തിലൂടെ വിജയിച്ച് പേർഷ്യയിലെ രാജ്ഞിയായിത്തീർന്ന ഒരു യഹൂദ സ്ത്രീയായിരുന്നു എസ്ഥേർ. രാജ കൊട്ടാരത്തിലെ ഉന്നത ഉദ്യോഗസ്ഥനായ ഹാമാൻ ആസൂത്രണം ചെയ്ത ഗൂഢാലോചനയിൽ നിന്ന് തന്റെ ആളുകളെ രക്ഷിക്കാൻ സ്വന്തം ജീവൻ പണയപ്പെടുത്തിയ അവളുടെ ധൈര്യവും ബുദ്ധിശക്തിയും നമുക്കിവിടെ കാണാവുന്നതാണ്.

ധൈര്യം, വിശ്വാസം, ദൈവിക കരുതൽ എന്നിവ ഊന്നിപ്പറയുന്ന ഗ്രന്ഥമാണ് എസ്ഥേറിന്റെ പുസ്തകം. തന്റെ വ്യക്തിത്വം വെളിപ്പെടുത്തുന്നതിനും തന്റെ ആളുകൾക്ക് വേണ്ടി അപേക്ഷിക്കുന്നതിനുമായി സ്വന്തം ജീവൻ പണയപ്പെടുത്തിയ എസ്ഥേറിന്റെ ധീരതയെ ഇതിൽ എടുത്തുകാണിക്കുന്നു. നിരവധി ശ്രദ്ധേയമായ സ്വഭാവസവിശേഷതകൾ എസ്ഥേറിൽ നമുക്കു കാണാം.

**1. ബാഹ്യ സൗന്ദര്യത്തേക്കാൾ ആത്മീയ സൗന്ദര്യത്താൽ നിറഞ്ഞവൾ**

'എന്നാൽ മൊർദ്ദെഖായി തനിക്ക് മകളായിട്ട് എടുത്തിരുന്ന അവന്റെ ചിറ്റപ്പൻ അബീഹയീലിന്റെ മകളായ എസ്ഥേറിന് രാജ സന്നിധിയിൽ ചെല്ലുവാൻ മുറ വന്നപ്പോൾ അവൾ രാജാവിന്റെ ഷണ്ഡനും അന്തപുരപാലകനുമായ ഹേഗായി പറഞ്ഞത് മാത്രമല്ലാതെ ഒന്നും ചോദിച്ചില്ല".( എസ്ഥേർ 2: 15 )

എസ്ഥേറിന്റെ ഈ പെരുമാറ്റം കൊണ്ടുതന്നെ രാജാവ് എസ്ഥേറിനെ സകല സ്ത്രീകളേക്കാളും അധികം സ്നേഹിച്ചു. സകല കന്യകമാരിലും അധികം കൃപയും പക്ഷവും അവളോടു തോന്നീട്ട് അവൻ രാജകിരീടം അവളുടെ തലയിൽ വച്ചു. അവളെ വസ്ഥിക്കു പകരം രാജ്ഞിയാക്കി. സിംഹാസനത്തിലേക്കുള്ള അവളുടെ തെരഞ്ഞെടുപ്പിൽ അവളുടെ ശാരീരിക സൗന്ദര്യത്തിന് ഒരു പങ്കുണ്ടെങ്കിലും അവളുടെ ആന്തരിക ശക്തിയും സ്വഭാവവുമാണ് ആത്യന്തികമായി അവളെ ഈ സ്ഥാനത്തേക്ക് എത്തിക്കുന്നത്.

**2. തന്റെ കുടുംബത്തോടും കുലത്തോടും വിശ്വസ്തത പുലർത്തിയവൾ**

മൊർദ്ദെഖായി കൽപ്പിച്ചതുപോലെ എസ്ഥേർ തന്റെ കുലവും ജാതിയും അറിയിക്കാതെയിരുന്നു. എസ്ഥേർ മൊർദ്ദെഖായിയുടെ അടുക്കൽ വളർന്നതുപോലെ പിന്നെയും അവന്റെ കൽപ്പന അനുസരിച്ച് പോന്നു (എസ്ഥേർ 2:20).

അവൾ അവളുടെ കുടുംബത്തോട് വിശ്വസ്തയാണ്, പ്രത്യേകിച്ച് അവളുടെ ബന്ധുവായ മൊർദ്ദെഖായ്, അവളെ വളർത്തുകയും ഉടനീളം അവളെ ഉപദേശിക്കുകയും ചെയ്യുന്നു. ദൈവത്തിലും സ്വന്തം ആളുകളിലുമുള്ള അവളുടെ വിശ്വാസം അവളുടെ പ്രവർത്തനങ്ങളെ ശക്തീകരിക്കുന്നു.

സഭയിലും സമൂഹത്തിലും കുടുംബത്തിലും വിശ്വസ്തയാകേണ്ടതിന്റെ ആവശ്യകത എസ്ഥേർ നമ്മെ പഠിപ്പിക്കുന്നു.

സഭയോടുള്ള വിശ്വസ്തത: ഇത് മതപാരമ്പര്യത്തോടുള്ള വിശ്വസ്തതയെ സൂചിപ്പിക്കുന്നു, ആത്മീയ വളർച്ചയെ പ്രോത്സാഹിപ്പിക്കുകയും കൈമാറി കിട്ടിയ വിശ്വാസങ്ങളിലൂടെ മാർഗ്ഗനിർദ്ദേശം നൽകുകയും ചെയ്യുന്നു. സഭയോട് വിശ്വസ്തത പുലർത്തുന്നതിൽ പലപ്പോഴും മതപരമായ ആചാരങ്ങളിൽ സജീവമായ പങ്കാളിത്തം, അതിന്റെ ദൗത്യത്തിനുള്ള പിന്തുണ, അതിന്റെ പഠിപ്പിക്കലുകൾ പാലിക്കൽ എന്നിവ ഉൾപ്പെടുന്നു, ഇവയെല്ലാം ഒരാളുടെ ആത്മീയവും ധാർമ്മികവുമായ മൂല്യങ്ങളെ ശക്തിപ്പെടുത്തും. ഈ വിശ്വസ്തതയ്ക്ക് ഒരേ വിശ്വാസം പങ്കിടുന്ന മറ്റുള്ളവരുമായി ഒരു ഐക്യബോധം സൃഷ്ടിക്കാനും കഴിയും.

സമൂഹത്തോടുള്ള വിശ്വസ്തത: ഒരാളുടെ സമൂഹത്തോടുള്ള വിശ്വസ്തത സാമൂഹിക ഉത്തരവാദിത്തവും കൂട്ടായ്മയും വളർത്തുന്നു. ഇത് വ്യക്തികളെ പരസ്പരം പിന്തുണയ്ക്കാനും പരിപാലിക്കാനും പ്രോത്സാഹിപ്പിക്കുന്നു, ഐക്യദാർഢ്യബോധം പ്രോത്സാഹിപ്പിക്കുന്നു. സന്നദ്ധസേവനം, മാനദണ്ഡങ്ങളും മൂല്യങ്ങളും ഉയർത്തിപ്പിടിക്കുക എന്നിങ്ങനെ വിവിധ രീതികളിൽ ഈ വിശ്വസ്തത പ്രകടമാക്കാം. ശക്തമായ സാമൂഹ്യ ബന്ധങ്ങൾക്ക് കൂടുതൽ പരസ്പരബന്ധിതവും അനുകമ്പയുള്ളതുമായ ഒരു സമൂഹത്തിലേക്ക് നയിക്കാനാകും.

കുടുംബത്തോടുള്ള വിശ്വസ്തത: വൈകാരികമോ സാമ്പത്തികമോ ശാരീരികമോ ആയ പിന്തുണയിലൂടെയാണെങ്കിലും, കുടുംബ വിശ്വസ്തത പലപ്പോഴും ഒരാളുടെ പ്രിയപ്പെട്ടവരോടുള്ള കടമയുടെയും ഉത്തരവാദിത്തത്തിന്റെയും ആഴത്തിലുള്ള ബോധത്തെ പ്രതിനിധീകരിക്കുന്നു. ഈ ബന്ധം സാധാരണയായി പങ്കിട്ട ചരിത്രം, വിശ്വാസം, സ്നേഹം എന്നിവയിൽ വേരൂന്നിയതാണ്. കുടുംബ വിശ്വസ്തതയ്ക്ക് വ്യക്തികൾക്ക് സുരക്ഷിതത്വബോധവും സ്വന്തമെന്ന ബോധവും നൽകാൻ കഴിയും, ജീവിത വെല്ലുവിളികളെ തരണം ചെയ്യാൻ ആളുകളെ സഹായിക്കുന്ന ഒരു ശക്തികൂടിയാണിത്.

സഭയിലും സമൂഹത്തിലും കുടുംബത്തിലും വിശ്വസ്തയായെങ്കിൽ മാത്രമേ നല്ലൊരു ഭാവി തലമുറയെ വാർത്തെടുക്കാൻ നമുക്ക് കഴിയൂ.

**3. ദൈവീക സംരക്ഷണത്തിലുള്ള എസ്ഥേറിന്റെ ആശ്രയം**

'മൊർദ്ദെഖായി എസ്ഥേറിനോട് മറുപടി പറവാൻ കൽപ്പിച്ചത്, നീ രാജധാനിയിൽ ഇരിക്കയാൽ എല്ലാ യഹൂദന്മാരിലും വച്ച് രക്ഷപ്പെട്ടു കൊള്ളാമെന്ന് നീ വിചാരിക്കേണ്ട. നീ ഈ സമയത്ത് മിണ്ടാതിരുന്നാൽ യഹൂദന്മാർക്ക് മറ്റൊരു സ്ഥലത്തുനിന്ന് ഉദ്ധാരണവും രക്ഷയും ഉണ്ടാകും. എന്നാൽ നീയും നിന്റെ പിതൃ ഭവനവും നശിച്ചുപോകും ഇങ്ങനെയുള്ള ഒരു കാലത്തിനായിട്ടല്ലയോ നീ രാജസ്ഥാനത്ത് വന്നിരിക്കുന്നത്? ആർക്ക് അറിയാം. അതിന് എസ്ഥേർ മൊർദ്ദെഖായിയോട് മറുപടി പറയാൻ കൽപ്പിച്ചത്: നീ ചെന്ന് ശൂശനിലുള്ള എല്ലാ യഹൂദന്മാരെയും ഒന്നിച്ചുകൂട്ടി നിങ്ങൾ മൂന്നുദിവസം രാവും പകലും തിന്നുകയോ കുടിക്കുകയോ ചെയ്യാതെ എനിക്ക് വേണ്ടി ഉപവസിപ്പിൻ ഞാനും എന്റെ ബാല്യക്കാരത്തികളും അങ്ങനെ തന്നെ ഉപവസിക്കും. പിന്നെ ഞാൻ നിയമപ്രകാരം അല്ലെങ്കിലും രാജാവിന്റെ അടുക്കൽ ചെല്ലും. ഞാൻ നശിക്കുന്നുവെങ്കിൽ നശിക്കട്ടെ. അങ്ങനെ മൊർദ്ദെഖായി ചെന്ന് എസ്ഥേർ കൽപ്പിച്ചതുപോലെ ഒക്കെയും ചെയ്തു" (എസ്ഥേർ 4:13-17).

ഇവിടെ എസ്ഥേർ ശ്രദ്ധേയമായ ധീരത പ്രകടിപ്പിക്കുന്നു, പ്രത്യേകിച്ചും തന്റെ ജനങ്ങളുടെ സുരക്ഷയ്ക്കായി അപേക്ഷിക്കാൻ അഹശ്വരോശ് രാജാവിനെ സമീപിക്കുമ്പോൾ, അതുവഴി തന്റെ ജീവൻ അപകടത്തിലാക്കുന്നു.

രാജാവുമായുള്ള സുപ്രധാന ഏറ്റുമുട്ടലിന് മുമ്പ് ഉപവസിക്കാനും പ്രാർത്ഥിക്കാനും തന്റെ സമൂഹത്തെ അണിനിരത്തി, കേന്ദ്ര വ്യക്തിത്വമെന്ന നിലയിൽ അവളുടെ പങ്ക് ഊന്നിപ്പറയുന്നു.

അവിടെ എസ്ഥേർ ഒരു നേതാവിനെപ്പോലെ പെരുമാറുന്നു. സ്വന്തം ജനങ്ങളുടെ ദുരവസ്ഥയോടുള്ള അവളുടെ ഉത്കണ്ഠ അവളുടെ പ്രവർത്തനങ്ങളെ ശക്തീകരിക്കുകയും, അവളുടെ സഹാനുഭൂതിയും നീതിയോടുള്ള പ്രതിബദ്ധതയും ഉയർത്തിക്കാട്ടുകയും ചെയ്യുന്നു.എസ്ഥേറിന്റെ പുസ്തകം ദൈവത്തെ വ്യക്തമായി പരാമർശിക്കുന്നില്ലെങ്കിലും, എസ്ഥേറിന്റെ പ്രവർത്തനങ്ങൾ പ്രത്യേകിച്ച് രാജാവിനെ സമീപിക്കുന്നതിന് മുമ്പുള്ള അവളുടെ ഉപവാസ പ്രഖ്യാപനത്തിൽ ശക്തമായ ദൈവ വിശ്വാസവും ദൈവിക സംരക്ഷണത്തിലുള്ള ആശ്രയവും സൂചിപ്പിക്കുന്നു,

**4. എസ്ഥേർ തന്റെ സ്ഥാനവും ബന്ധങ്ങളും മറ്റുള്ളവരുടെ നന്മക്കായി ഉപയോഗിക്കുന്നു**

'എന്റെ ജനത്തിന് വരുന്ന അനർത്ഥം ഞാൻ എങ്ങനെ കണ്ടു സഹിക്കും എന്റെ വംശത്തിന്റെ നാശവും ഞാൻ എങ്ങനെ കണ്ടു സഹിക്കും".(എസ്ഥേർ 8:6).

എസ്ഥേർ തന്റെ ജനമായ യഹൂദരോട് അഗാധമായ കരുതൽ കാണിക്കുന്നു. അപകട സാധ്യതകൾ മുൻകൂട്ടി അറിഞ്ഞിട്ടും അവരുടെ മോചനത്തിനായി അവ ഏറ്റെടുക്കാൻ എസ്ഥേർ തയ്യാറാകുന്നു. ഹാമാന്റെ ഗൂഢാലോചന തുറന്നു കാട്ടാൻ ഒരു പദ്ധതി ആവിഷ്കരിക്കാനുള്ള കഴിവ് അവളുടെ ബുദ്ധിയും തന്ത്രപരമായ ഇടപെടലും എടുത്തു കാണിക്കുന്നു. സ്വന്തം ജനത്തിന്റെ നൻമക്കായി അവൾ അവളുടെ സ്ഥാനവും ബന്ധങ്ങളും ഫലപ്രദമായി ഉപയോഗിക്കുന്നു.

ഇന്നത്തെ സമൂഹത്തിലും ഇത്തരത്തിലുള്ള എസ്ഥേർ രാജ്ഞിമാർ നമുക്കാവശ്യമാണ്. സ്വത്വവും സത്തയും നിലനിർത്തുന്നതിനുള്ള പോരാട്ടത്തെ, പ്രത്യേകിച്ച് പാർശ്വവൽക്കരിക്കപ്പെട്ട വിഭാഗങ്ങൾക്ക് വേണ്ടിയുള്ള ചെറുത്തു നില്പിനെ ഈ കഥ ഉയർത്തിക്കാട്ടുന്നു.

ആപത്തിനെ അഭിമുഖീകരിച്ച് തന്റെ ജനങ്ങൾക്ക് വേണ്ടി സ്വയം അപകടം നേരിടാൻ തയ്യാറായ എസ്ഥേറിന്റെ ധീരത, അനീതിക്കെതിരെ നിലകൊള്ളുന്നതിന് നമുക്ക് പ്രചോദനം നൽകുന്നു.

എല്ലാം അവസാനിച്ചെന്നു തോന്നുന്ന സാഹചര്യങ്ങളിൽ മറഞ്ഞിരിക്കുന്ന ദൈവിക കരുതലിന്റെ പ്രമേയം ഇന്ന് അനിശ്ചിതത്വവും പ്രതികൂല സാഹചര്യങ്ങളും നേരിടുന്നവർക്ക് പ്രത്യാശ പകരുന്നതിന് സഹായിക്കുന്നു.

ശക്തയായ ഒരു സ്ത്രീ കഥാപാത്രമെന്ന നിലയിൽ എസ്ഥേറിന്റെ പങ്ക് സ്ത്രീകളുടെ അവകാശങ്ങളെയും നേതൃത്വത്തെയും കുറിച്ചുള്ള ചർച്ചകളിൽ പ്രസക്തമാകുന്നു. എസ്ഥേറിന്റെ ജീവിത മാതൃക നമുക്ക് പ്രചോദനമാകട്ടെ.



# മലങ്കരസഭയുമായുള്ള ബന്ധം ശക്തിപ്പെടുത്താൻ റഷ്യൻ ഓർത്തഡോക്സ് സഭാ സുന്നഹദോസ് തീരുമാനം

റോം: 2024 ഒക്ടോബർ 24-ന് മോസ്കോയിൽ നടന്ന റഷ്യൻ ഓർത്തഡോക്സ് സഭയുടെ സുന്നഹദോസിൽ, ആ സഭയുടെ External Church Relation Department തലവൻ ആന്റണി മെത്രാപോലീത്താ, 2024 ഓഗസ്റ്റ് 21 മുതൽ 25 വരെ ദുബായിൽ നടന്ന മലങ്കര ഓർത്തഡോക്സ് സഭയും റഷ്യൻ ഓർത്തഡോക്സ് സഭയും തമ്മിലുള്ള പരസ്പരബന്ധ ചർച്ച നടത്തുന്ന വർക്കിംഗ് ഗ്രൂപ്പ് മീറ്റിംഗിന്റെ റിപ്പോർട്ട് സമർപ്പിച്ചു.

2019 ഓഗസ്റ്റ് 31 മുതൽ സെപ്റ്റംബർ 5 വരെ പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തയുമായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് രണ്ടാമൻ ബാവാ നടത്തിയ റഷ്യൻ സന്ദർശന വേളയിൽ, റഷ്യൻ സഭാ അധ്യക്ഷൻ മോസ്കോയുടെയും റഷ്യയുടെയും പാത്രിയർക്കീസ് പരിശുദ്ധ കിറിൽ രണ്ടാമനും ആയി ഒപ്പുവച്ച ധാരണകൾപ്രകാരം ആണ് ഈ വർക്കിംഗ് ഗ്രൂപ്പ് നിലവിൽ വന്നത്.



ദുബൈയിൽ നടന്ന മീറ്റിംഗിൽ റഷ്യൻ ഓർത്തഡോക്സ് സഭയുടെ പ്രതിനിധികളായി Kiril (Metropoliten of Sergiyev and working group co chairman), Hieromonk Stefan (Secretary for Inter Christian Relations and working group secretary ), Hieromonk Mark Akhmatkhanov( secretary for Inter Christian Relations ) and Maxim Kalinin (Senior Professor, at the Institute of Oriental and Clasaic studies of HSE University ) എന്നിവരും മലങ്കര സഭയുടെ പ്രതിനിധികളായി Dr. Zacharias Mas Nicolavos (Metropolitan of NE America and Working group Co Chairman), Dr. Yuhannon Mar Dimitrios (Metropolitan of Delhi and President, Dept. of Eccuminical Relations), Fr. Ashwin Fernandes (Executive Director of Dept. of Eccuminical Relations and working group secretary ), Jacob Mathews (Working Committee Member of MOSC) എന്നിവരും പങ്കെടുത്തു.

2023 സെപ്റ്റംബർ 3 മുതൽ 8 വരെ നടത്തിയ റഷ്യൻ സന്ദർശനത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായും റഷ്യൻ പാത്രിയാർക്കീസ് പരിശുദ്ധ കിറിൽ രണ്ടാമൻ ബാവയും തമ്മിലുള്ള കൂടിക്കാഴ്ച്ചയുടെ ചരിത്ര പ്രാധാന്യം ഈ യോഗത്തിൽ ചൂണ്ടിക്കാണിക്കപ്പെട്ടു. ഉക്രൈനിലെ പള്ളിയിൽ ഉണ്ടായ ആക്രമണത്തിൽ പ്രതിഷേധിച്ചു മലങ്കരസഭ നൽകിയ പിന്തുണയിൽ റഷ്യൻ പ്രതിനിധികൾ സന്തോഷവും നന്ദിയും അറിയിച്ചു.

2023 ഏപ്രിലിൽ നടത്തിയ വർക്കിംഗ് ഗ്രൂപ്പ് മീറ്റിംഗിലെ തീരുമാനങ്ങൾ നടപ്പിലായത് യോഗം അവലോകനം ചെയ്തു.

The two Church's Hierarchs undertook mutual visits,

Meeting with faculty and students of various theological schools took place

Malankara students continued their studies at the Russian theological educational institutions

Further progress was made in monastic exchange project

A representative of Malankara Church took part in an international conference on pastoral care for people with mental diseases, organized by Dept. of External Church Relations.

Doctors from the two Church's leading clinics held two research and medical consultations

A two part documentary on Apostle St. Thomas and the Malankara Church was filmed and released .

The Malankara Church rendered assistance to the Russian Orthodox Church in providing places of worship for its faithfuls living in India എന്നിവയാണ് ആ തീരുമാനങ്ങളിൽ പ്രധാനപ്പെട്ടവ. കൂടാതെ പരസ്പരസഹകരണത്തിൽ കൂടുതൽ പരിഗണിക്കേണ്ട വിഷയങ്ങൾ സംബന്ധിച്ചുള്ള നിർദ്ദേശങ്ങൾ യോഗത്തിൽ അവതരിപ്പിക്കപ്പെട്ടു.

റഷ്യൻ ഓർത്തഡോക്സ് സഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഈ റിപ്പോർട്ടുകൾ പരിഗണിക്കുകയും ഇരു സഭകളും തമ്മിലുള്ള സഹകരണം കൂടുതൽ ഊർജസ്വലമാക്കാനുള്ള തീരുമാനം സുന്നഹാദോസ് കൈക്കൊള്ളുകയും ചെയ്തു.

**- ജോർജ് ജോസ് ജിജി**



# ഹൂദോസ് ഈത്തോ ഞായർ

## (വി. യോഹന്നാൻ 10:22-42)

**ഫാ. മോൻസി ഫിലിപ്പ്**
(കൊട്ടാരക്കര-പുനലൂർ ഭദ്രാസനം)

ആരാധനാ വർഷത്തിലെ രണ്ടാം ഞായർ ഹൂദോസ് ഈത്തോ. ഹൂദോസ് എന്ന വാക്കിന്റെ അർത്ഥം 'പ്രതിഷ്ഠ' എന്നാകുന്നു. പുതുക്കം, പുനഃപ്രതിഷ്ഠ എന്നിങ്ങനെ നാനാർത്ഥങ്ങളും ഉണ്ട്. പരിശുദ്ധ സഭയുടെ പ്രതിഷ്ഠാ ദിനമാണ് ഹൂദോസ് ഈത്തോ. ശുദ്ധീകരണത്തിനുശേഷം ദൈവത്തിനായി പ്രതിഷ്ഠിക്കുന്ന അനുഭവം. "ഒരുനാളും നശിച്ചുപോകയില്ല, ആരും അവയെ എന്റെ കയ്യിൽ നിന്നും പിടിച്ചുപറിക്കുകയില്ല" (വി. യോഹ. 10:27) എന്ന് ക്രിസ്തു സാക്ഷ്യത്തിൽ പൂർണ്ണമായി പ്രതിഷ്ഠിക്കുക എന്ന സത്യബോധം നമ്മിൽ ഉണരട്ടെ.

ഇന്നത്തെ വേദഭാഗം വി. യോഹ. 10:22-42.

യെറുശലേമിൽ പ്രതിഷ്ഠോത്സവം ആചരിക്കുവാൻ വന്ന യേശുതമ്പുരാൻ ശലോമോന്റെ മണ്ഡപത്തിൽ നടക്കുന്ന സമയം സന്തോഷത്തിന്റെ അനുഭവത്തിൽ അസാമാധാനം വിതറുവാൻ വന്ന യഥാർത്ഥ മശിഹായെ തിരിച്ചറിയാത്ത യഹൂദസമൂഹത്തിന്റെ ചോദ്യവർഷങ്ങൾക്ക് യഥാർത്ഥ ഇടയനും ആടുകളും തമ്മിലുള്ള ബന്ധവും, അവരുടെ സവിശേഷതകളെക്കുറിച്ചും, ക്രിസ്തു വാഗ്ദാനം ചെയ്യുന്ന നിത്യജീവനെ കുറിച്ചും നൽകുന്ന യേശുതമ്പുരാന്റെ ആത്മീയ ബോധങ്ങളെ ഉണർത്തുന്ന ചിന്തകളും, മറുപടികളും ആണ് വേദഭാഗത്തിന്റെ ഇതിവൃത്തം.

ഇവിടെ പ്രതിപാദിക്കുന്ന പ്രതിഷ്ഠോത്സവ ചരിത്രം ബി. സി. 168-ൽ യഹൂദന്മാരുമായി യുദ്ധം ചെയ്ത് അന്തിയോക്കസ് എപ്പിഫാനിയോസ് യെരുശലേം ദേവാലയം പിടിച്ചെടുത്തു. ബലിപീഠത്തിൽ ദേവന്മാരുടെ പ്രതിമകളെയും മറ്റും സ്ഥാപിക്കുകയും പന്നികളെ ബലികഴിച്ചും അശുദ്ധമാക്കി. യൂദാസ് മക്കാബിയുടെ നേതൃത്വത്തിൽ സഹോദരങ്ങൾ ഒത്തുചേർന്ന് യെരുശലേം ദേവാലയം സംരക്ഷിച്ച് 164 ബി. സി.യിൽ ശുദ്ധീകരിക്കുകയും പുനഃപ്രതിഷ്ഠ നടത്തുകയും ചെയ്തു (1 മക്കാബിയർ 4:9). ഇതിന്റെ ഓർമ്മക്കായി യഹൂദന്മാർ പ്രതിഷ്ഠാ പെരുന്നാൾ കൊണ്ടാടുന്നു. ഇതിനെ "ഹനുക്ക" എന്നും 'വെളിച്ചത്തിന്റെ ഉത്സവം' എന്നും അറിയപ്പെടുന്നു. വേദപണ്ഡിതനായ ജോസിഫസ് ഇതിനെ "വിളക്കുകളുടെ ഉത്സം" അഥവാ പ്രകാശോത്സവം എന്നും പേരിട്ടു. കാരണം യഹൂദാ ദേവാലയങ്ങളും, ഭവനങ്ങളും ദീപാലംകൃതമാക്കിയാണ് പ്രതിഷ്ഠാ പെരുന്നാൾ കൊണ്ടാടുന്നത്. നമ്മുടെയും ജീവിതങ്ങളിൽ ക്രിസ്തുവിനെ പ്രതിഷ്ഠിച്ച് പ്രകാശപൂരിതമായി ജീവിക്കാനും, ആരാധനാ മനുഷ്യനായി തീരുവാനും പരിശ്രമിക്കാം. വേദഭാഗത്തെ ചില ചിന്തകൾ.

### 1. യഥാർത്ഥ മശിഹായെ അറിയാതെ പോകുന്ന സമൂഹത്തിന്റെ ആത്മീയ ശീതാവസ്ഥ

വേദഭാഗം ആരംഭിക്കുന്നത് പ്രതിഷ്ഠോത്സവം ആചരിക്കുന്ന സമയം ശീതകാലമായിരുന്നു എന്നു പറഞ്ഞു കൊണ്ടാണ്. തുടർന്നു വരുന്ന ഭാഗങ്ങൾ (വി. യോഹന്നാൻ 10:22-25) പഠിക്കുമ്പോൾ യഹൂദന്മാരുടെ ആത്മീയ ശീതാവസ്ഥയുടെ ആഴം നമുക്ക് കാണുവാൻ സാധിക്കും. തണുത്തുറഞ്ഞ കാലാവസ്ഥയിൽ മനുഷ്യന്റെ പ്രവർത്തനക്ഷമത മന്ദീഭാവത്തിലായിരിക്കും. ഈ മന്ദീഭാവം യഹൂദന്മാരുടെ ആത്മീയതയിൽ കടന്നുവരുന്നു. അതിനാൽ അവർ യഥാർത്ഥ മശിഹായെ അറിയാതെ എങ്ങനെ വാക്കിൽ കുരുക്കണം എന്ന ചിന്തയിൽ നിന്ന് "നീ ക്രിസ്തു എങ്കിൽ സ്പഷ്ടമായി പറക" എന്നു തുടങ്ങിയ ചോദ്യങ്ങൾ ആവർത്തിക്കുന്നു. വിശ്വാസികളിലും ആത്മീക കാര്യങ്ങളിലുള്ള ശീതാവസ്ഥ കാണുവാൻ സാധിക്കും. നിർജ്ജീവതയുടെയും, നിസംഗതയുടെയും, അശുദ്ധിയുടെയും, ദുർബലതയുടെയും മന്ദതാവസ്ഥയിലാണ് പൂർണ്ണമായും വിശ്വാസികൾ. മനുഷ്യമനസ്സ് ദൈവത്തിൽ നിന്നും ദൈവീകതയിൽ നിന്നും അകന്നുപോകുന്ന അവസ്ഥ. സ്വയത്തിൽ അവൻ ജീവിക്കുന്നു. "കഴുകാനിയെന്തേ മുഖം കഴുകാത്തു" എന്നു മനുഷ്യൻ കഴുകനോടു ചോദിക്കുന്നു. "കഴുകന്മാർ, ഞങ്ങൾ മുഖം കഴുകാറില്ല" എന്നു മറുപടി വരുന്നു. അത്യാശ്ചര്യത്തോടെ മനുഷ്യൻ പറഞ്ഞു പോകുന്നു: "മനുഷ്യന്മാർ ഞങ്ങൾ ശവവും തിന്നും. മുഖമമർത്തി തുടച്ച് പൗഡറുമിടും." പൗഡറിട്ടു സുന്ദരമാക്കിയ നമ്മുടെ നാട്യങ്ങൾക്കപ്പുറത്ത് യഥാർത്ഥ വ്യക്തിത്വം ജീർണ്ണിച്ചിരിക്കുകയാണ്. ഇവിടെയാണ് യേശുതമ്പുരാൻ പറയുന്നത് "വെള്ളയടിച്ച കുഴിമാടങ്ങൾ" എന്ന്. ഹൈപ്പോക്രൈറ്റ്സ് എന്ന ഗ്രീക്കുപദത്തിന്റെ അർത്ഥം ജീവിതം മുഴുവൻ അഭിനയിച്ചുതീർക്കുന്നവർ എന്നാണ്. സന്ദർഭമനുസരിച്ച് മുഖംമൂടി അണിയുന്നവർ, നാം ചെറുപ്പം മുതൽ ശീലിച്ചതും ഇതുതന്നെ. ഇന്നും തുടരുന്നു. യഹൂദന്മാർക്ക് നാമും തുല്യം. ആത്മീയതയുടെ ശീതാവസ്ഥയിലും എന്തൊക്കെയോ ആണെന്ന ഭാവം. ആത്മാവും മനസ്സും ഒരുപോലെ ദൈവേഷ്ടത്തിനായി കേന്ദ്രീകരിക്കുമ്പോൾ ഹൃദയത്തിനു ചൂടുപിടിച്ചു തുടങ്ങും. "ധ്യാനത്തിങ്കൽ തീ കത്തും" (സങ്കീ. 39:3). ഇവിടെ ആത്മീയ ശൈത്യം മാറും അതിനായി

1. കാണേണ്ടുന്നവനെ കാണണം (കാഴ്ച്ച വിശുദ്ധമാകണം)
2. കേൾക്കേണ്ടവനെ കേൾക്കണം (കേഴ്വി വിശുദ്ധമാകണം)

ഇങ്ങനെ യഥാർത്ഥ മശിഹായെ രുചിച്ചും ഭജിച്ചും തിരിച്ചറിഞ്ഞ് ആത്മീകതയിൽ വളരാം.

### 2. വിശ്വാസി സമൂഹത്തെക്കുറിച്ച് ക്രിസ്തു സാക്ഷ്യം

26-29 വരെയുള്ള വാക്യങ്ങളിൽ വിശ്വസിക്കാത്ത യഹൂദ സമൂഹത്തോട്, ഇടയനെ അറിയുന്ന, വിശ്വസിക്കുന്ന ആടുകളെക്കുറിച്ച് യേശുതമ്പുരാന്റെ സാക്ഷ്യം. അവ

**1. എന്റെ ശബ്ദം കേൾക്കുന്നു.**

ദൈവശബ്ദം കേട്ടിട്ടും അനുസരണക്കേടിനാൽ നഗ്നനെന്ന തിരിച്ചറിവിൽ ഒളിച്ചിരുന്ന ആദത്തെപോലെയല്ല. (ഉല്പ. 3:9-10), അടിയൻ ഇതാ എന്നു ഏറ്റു പറഞ്ഞ ശമുവേലിനെപോലെ. (1ശമു. 3:9)

**2. അനുഗമിക്കുന്നു.**

വള്ളവും വലയും ഉപേക്ഷിച്ച ശിഷ്യന്മാരെപ്പോലെ, "എനിക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവും" എന്നു പറഞ്ഞ പൗലോസിനെപോലെ (ഫിലി. 1:21)

ശബ്ദം കേൾക്കുകയും അനുഗമിക്കുകയും ചെയ്യുന്നവർക്ക് നൽകുന്ന വാഗ്ദാനങ്ങൾ.

a. നിത്യജീവൻ
b. ഒരുനാളും നശിച്ചുപോകാത്ത അനുഭവം
c. ആരും അപകരിക്കാത്ത അനുഭവം

എന്നാൽ നമ്മളെക്കുറിച്ചുള്ള ക്രിസ്തുസാക്ഷ്യം എന്ത് എന്നത് ഇന്നിന്റെ ചോദ്യം.

ക്രിസ്തുവിനെ അറിഞ്ഞിട്ടും തള്ളിക്കളഞ്ഞ് ഉള്ളിൽ വിഷം വഹിക്കുന്ന മനുഷ്യകോലങ്ങൾ നമ്മൾ. പഴങ്കഥയിൽ, തേളിനെ മുതുകത്തിരുത്തി പുഴയ്ക്ക് അക്കരെയെത്തിച്ച പാവം ആമയെ അക്കരെ എത്തിയപാടെ തേൾ കുത്തി. "എന്നോട് നീ എന്തേയിതു ചെയ്തു, ആപത്തിൽ സഹായിച്ചവനല്ലേ ഞാൻ എന്ന് ആമ. തേൾ പറഞ്ഞു "ക്ഷമിക്കണം സുഹൃത്തേ, ഉള്ളിൽ വിഷമുള്ളതു കൊണ്ടാവാം; കുത്തുക, കൊല്ലുക സ്വഭാവികമായിപ്പോയി." അകത്ത് കെട്ടിക്കിടക്കുന്നത് സ്വഭാവം തന്നെയായി മാറും. എന്റെ ദൈവമേ എന്റെ വിഷം എന്നെ കൊല്ലാതിരിക്കാൻ ഞാനെന്നെ കഴുകി അനുപതികട്ടേ, ഇതിലൂടെ

നിന്റെ ശബ്ദം കേൾപ്പാൻ അനുഗമിപ്പാൻ, നിത്യജീവൻ പ്രാപിപ്പാൻ ക്രിസ്തു സാക്ഷിയാകാൻ ഇടയാക്കണമേ.

**3. നന്മപ്രവൃത്തികൾക്ക് നേരേ കല്ലെറിയുന്ന സമൂഹം**

30–39 വാക്യങ്ങൾ യഹൂദന്മാർ യേശുതമ്പുരാനെ എറിയുവാൻ വീണ്ടും കല്ലെടുത്തു.

പിതാവിൻ നിന്നുള്ള അനേകം നല്ല പ്രവൃത്തികൾ ഞാൻ നിങ്ങളെ കാണിച്ചു. ഇവയിൽ ഏതു പ്രവൃത്തി മൂലം നിങ്ങൾ എന്നെ കല്ലെറിയുന്നു. യേശുതമ്പുരാൻ അവരെ ആശ്വസിപ്പിച്ചില്ല. അവരുടെ ഹൃദയം അസൂയകൊണ്ടും വ്യക്തി വിദ്വേഷം കൊണ്ടും നിറഞ്ഞു. “ഞാനും പിതാവും ഒന്നാണ്. (യോഹ. 10:30) എന്ന അവകാശവാദം അവർക്ക് അസഹ്യമായിരുന്നു. യഹൂദന്മാരുടെ അസഹിഷ്ണത ഇന്നിന്റെ മനുഷ്യനിലും പ്രതിഫലിക്കുന്നു. എല്ലാം ഞാൻ മാത്രം എന്ന ഭാവം, എന്നാൽ എല്ലാം സാധ്യം എന്ന ഭാവം. ഈ ഭാവങ്ങൾ മൂലം നന്മകൾ തിന്മയായി മനുഷ്യനിൽ പ്രതിഫലിക്കുകയും ഇരുളടഞ്ഞ ജീവിതങ്ങളായിത്തീരുകയും ചെയ്യുന്നു.

“One who looks inside awaleens; one who looks outside dreams” (അകത്തേക്കു നോക്കുന്നവൻ ഉണർന്നിരിക്കുന്നു. പുറത്തേക്കു നോക്കുന്നവൻ ദിവാസ്വപ്നം കണ്ടിരിക്കുന്നു) മനുഷ്യന് അവനിലേക്ക് നോക്കുവാൻ തന്നെ മടി. കാരണം

**1. അകത്തേക്കുള്ള യാത്ര ഒരുതരം സാഹസിക യാത്രയാണ്.**

അമൂല്യമായതിന് സാധ്യതയുണ്ടെന്ന തിരിച്ചറിവാണ് സാഹസികതയ്ക്ക് പ്രേരകം. ഒന്നും ചെയ്യാതെ തുരുമ്പിക്കുന്നതിലും നല്ലത് എന്തെങ്കിലും തിരഞ്ഞു തേയുന്നതല്ലേ.

**2. സ്വയം അറിയുന്നതും അറിവിന്റെ നിറവിൽ ഉണരുന്നതും നമുക്ക് ഇഷ്ടമല്ല.**

ഇരുട്ടിൽ ഇരുന്നുറങ്ങുന്നത് ഒരു സുഖമാണ്. ഉത്തരവാദിത്വങ്ങൾ കണ്ടില്ലെന്നു നടിക്കാം. ഒരാൾ ഉണരുന്നത് വെട്ടത്തിലേക്കാണെന്ന ബോധം തിരിച്ചറിവുകൾ പകരും. അപ്പോൾ നന്മയെ നന്മയായും തിന്മയെ തിന്മയായും കാണുവാൻ സാധിക്കും. അങ്ങനെയാകുമ്പോൾ “ഹൂദോസ് ഈത്തോ” പെരുന്നാൾ നമുക്കും ക്രിസ്തു എന്ന രക്ഷിതാവിനെ ഉള്ളിൽ പ്രതിഷ്ഠിക്കുവാൻ സാധ്യമാകും. ദൈവം സഹായിക്കട്ടെ.




## MAR THEODOSIUS BIENNIAL AWARD CONFERRED UPON SNEHABHAVAN VELLORE

Mar Theodosius Award was bestowed upon SNEHABHAVAN VELLORE on 5th November 2024 by H.G. Yuhanon Mar Polycarpos Metropolitan and H.G. Alexios Mar Eusebius Metropolitan during the 52nd Annual Day of St. Thomas Mission at Bhilai. The Award was presented in recognition of Snehabhavan’s outstanding contribution and commitment to providing patient & hospital navigation, low-cost serviced accommodation and spiritual guidance to patients undergoing treatment and to the bystanders with selfless, passionate, tenacious and exemplary service.

Mar Theodosius Award was constituted to commemorate H. G. Dr. Stephanos Mar Theodosius of Blessed memory, the first Metropolitan of the Diocese of Calcutta and the founder Director of St. Thomas Mission Bhilai. The Biennial Award aims at recognizing those esteemed individuals or institutions who have commendably contributed in the field of Education, Social Service and Human rights, as Metropolitan Mar Theodosius’ sacrificial life was spend to uplift the poor and downtrodden through Education and Service upholding their Rights.

> “ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.”
>
> **– പ. പരുമല തിരുമേനി**



**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ സീനിയർ വൈദികനും, സാമൂഹ്യ സാംസ്കാരിക മേഖലകളിലെ സജീവ സാന്നിധ്യവുമായിരുന്ന തോമസ് തേക്കിൽ കോർഎപ്പിസ്കോപ്പായുടെ സ്മൃതിഗ്രന്ഥം (മായാത്ത മന്ദസ്മിതം) ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ പ്രകാശനം ചെയ്തു. റ്റിബിൻ ചാക്കോ തേവർവേലിൽ ആണ് പുസ്തകത്തിന്റെ എഡിറ്റർ. കോട്ടയം സോഫിയാ ബുക്ക്സ് ആണ് പ്രസാധകർ.**



**ഫാ. ഡോ. ഏബ്രഹാം കോശി കുന്നുംപുറത്ത് രചിച്ച ‘അക പൊരുൾ’ എന്ന പുസ്തകത്തിന്റെ പ്രകാശനം പരുമല പള്ളിയിൽ വച്ച് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ആദ്യപ്രതി മാത്യൂസ് മാർ തേവോദോസിയോസ് മെത്രപ്പോലീത്തായ്ക്ക് നൽകി നിർവ്വഹിച്ചു.**

## കോടതിവിധി പൂർണമായി നടപ്പാക്കണം: ഓർത്തഡോക്സ് യുവജനപ്രസ്ഥാനം

കോട്ടയം: മലങ്കരസഭാ കേസിൽ സുപ്രീം കോടതിയുടെ അന്തിമവിധി പൂർണമായി നടപ്പാക്കാൻ സർക്കാർ തയാറാകണമെന്ന് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ആവശ്യപ്പെട്ടു. പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഫാ. ഗീവർഗീസ് കോശി, ഫാ. വിജു ഏലിയാസ്, പേൾ കണ്ണേത്ത് എന്നിവർ പ്രസംഗിച്ചു.



## DEDICATION OF THE CHURCH (Hoodhosh Etho)

## (St. John 10:22-38)

# The Good Shepherd and the Mystery of Unity: A Call to Renewal in Christ


## Dn. Aaron Joshua John

(Diocese of Delhi)


The Feast of Dedication, known as Hanukkah, is the setting where Jesus proclaims His unity with the Father in John 10:22-38. This passage reveals profound truths about the identity of Christ and His relationship with God, leading to a significant confrontation with the religious leaders of His time. As the Jewish people commemorate the rededication of the Temple in Jerusalem during this feast, Jesus' words challenge their understanding of God's presence and offer a new perspective on divine unity.

While Koodosh Etho is a time of purification and sanctification, Hoodhosh Etho emphasizes renewal and the dedication of the Church. It calls the faithful to focus on restoring their spiritual lives and renewing their commitment to God's covenant, much like the rededication of the Temple. In this season of Hoodhosh Etho, we are encouraged to reaffirm our dedication to God, just as the Feast of Dedication calls for the remembrance of the Temple's renewal. Similarly, the gospel of John invites us to reflect on Christ's identity as the Good Shepherd and His call to believe in the unity between Him and the Father, reminding us that true spiritual renewal comes through embracing the divine mystery of Christ.

**1. The Good Shepherd's Divine Identity**

Jesus speaks during the Feast of Dedication, a time that commemorates the re-dedication of the Temple after its defilement by foreign powers. This setting is not just a backdrop; it is deeply symbolic. The Jewish people are celebrating the cleansing and renewal of their sacred space, and amidst this, Jesus declares, "I and the Father are one" (John 10:30). This statement is a profound revelation of His divine identity, one that invites the hearers to understand Him not merely as a teacher or prophet but as the Son of God, sharing in the divine nature.

This declaration ties into the spirit of Hoodhosh Etho, where the focus is on renewal and the restoration of God's dwelling place. Just as the Temple was rededicated to God's glory, Jesus speaks of Himself as the one through whom believers find true access to the Father. The unity between Jesus and the Father is the foundation upon which our faith rests, a cornerstone for the spiritual renewal that Hoodhosh Etho calls us to embrace. St. Cyril of Alexandria emphasizes this mystery, teaching that, "Christ reveals His nature as the very wisdom and power of the Father, showing that He is not a mere instrument, but one in essence with God."

This understanding of Christ's divine identity is further highlighted through the Old Testament imagery of the shepherd. In Ezekiel 34, God promises to rescue His flock and appoint a shepherd over them. Jesus' claim in John 10, where He says, "The works that I do in My Father's name bear witness about Me" (John 10:25), is a direct fulfilment of this promise. He is not just a guide but the divine Shepherd, whose authority is rooted in His unity with the Father. In the context of Hoodhosh Etho, this calls us to renew our trust in the Good Shepherd, who leads us into the fullness of truth and communion with God.

The sacrament of Baptism connects deeply with this theme of divine identity and renewal. Through Baptism, we are united with Christ, sharing in His death and resurrection. It is a sacrament that invites us into the life of the Trinity, echoing Jesus' call to recognize His unity with the Father. Just as the Feast of Dedication represents a renewal of God's people, Baptism represents our renewal and entrance into the covenantal relationship with God through Christ.

**2. The Challenge of Belief: Embracing the Mystery of Unity**

As Jesus reveals His identity, the response from the religious leaders is one of rejection. They accuse Him of blasphemy, saying, "You, being a man, make yourself God" (John 10:33). This accusation highlights the challenge of accepting the mystery of the Incarnation—that God has come among us in the person of Jesus Christ. The confrontation reveals a tension between human expectations and divine revelation, a challenge that continues to resonate with believers today. In His response, Jesus points them to Psalm 82:6, where it is written, "I said, you are gods, sons of the Most High, all of you." He uses this scripture to challenge their understanding, showing that the divine can indeed be made manifest in those who are consecrated by God. Yet, He does not stop there; He goes on to affirm His unique relationship with the Father, inviting His hearers to believe in the works that He does. As St. Athanasius teaches, "He took what is ours to give us what is His; He revealed the Father to make us partakers of the divine nature."

Here we are challenged to go beyond a superficial understanding of Christ and to enter into the mystery of His unity with the Father. It invites us to trust in the works of Christ as signs of God's presence among us, just as Hoodhosh Etho calls us to renew our spiritual understanding and deepen our relationship with God. The leaders' struggle to accept Jesus' claim reflects the ongoing struggle we face in recognizing God's action in our lives and surrendering to His divine plan.

This theme of belief and renewal is also present in the sacrament of the Eucharist, where the Church continually experiences the unity of the Trinity. The Eucharist is a living participation in the life of Christ, through which we are united with Him and with one another in the mystery of the faith. It is in this sacrament that the Church renews itself, just as the Feast of Dedication commemorates the renewal of the Temple. The Eucharist calls us to believe in Christ's presence among us and to embrace the unity that He offers a unity that transcends human understanding and draws us into the very life of God.

Let us be reminded that the season of Hoodhosh Etho invites us to renew our commitment to Christ, the Good Shepherd, and to deepen our understanding of His unity with the Father. Jesus' declaration, "I and the Father are one," is not only a statement of His divine nature but also a call for us to trust in His guiding hand, even when faced with the mysteries of faith.





**തളിർത്ത കുരിശ് ആണ് നിരണം കുരിശ് എന്നും, കുരിശിന്റെ തളിർപ്പുകളാവാം ഇരു വശത്തും കാണപ്പെടുന്നത് എന്നും അഭിപ്രായപ്പെടുന്നുണ്ട്.**

# നിരണം കുരിശ്

## ഫാ. ജിജോ മത്തായി, നിരണം

കുരിശ് ക്രൈസ്തവ സഭയുടെ പ്രധാന പ്രതീകവും, വിശ്വാസത്തിന്റെ ഭാഗവുമാണ്. പേഗൻ സംസ്കാരത്തിലും, റോമൻ ഭരണ സംവിധാനത്തിലെ ശിക്ഷാരീതിയായും, ക്രിസ്തുമതത്തിന്റെ ആവിർഭാവത്തിന് മുമ്പ് തന്നെ കുരിശിന്റെ സ്ഥാനം ചരിത്രത്തിൽ കാണാൻ സാധിക്കും. എന്നാൽ രാഷ്ട്രീയ കാഴ്ചപ്പാടിൽ നിന്നും മാറി കുരിശിന് അദ്ധ്യാത്മികമായ ഒരു ഭാവം കൈവന്നത് യേശുക്രിസ്തുവിന്റെ ക്രൂശുമരണവും, അതിലൂടെ സൃഷ്ടി മുഴുവനും കൈവന്ന രക്ഷയും മുൻനിർത്തിയാണ്. കുരിശ് കഴുമരം എന്ന ധാരണയ്ക്കപ്പുറമായി സ്നേഹത്തിന്റെയും, വീണ്ടെടുപ്പിന്റെയും, ദൈവീക കൃപയുടെയും അനുഭവവുമായി മാറ്റപ്പെട്ടു. കാലഗതിയിൽ റോമാ സാമ്രാജ്യത്തിൽ ക്രൈസ്തവസഭ ഔദ്യോഗിക മതമായപ്പോൾ കുരിശ് ഒരു മതചിഹ്നമായി തീർന്നു. ചരിത്രവും, രാഷ്ട്രീയവും വിശ്വാസവും ഇഴചേർന്നു നിൽക്കുന്നതാണ് കുരിശിനു പിന്നിലുള്ള ചരിത്രം.

ഭാരത ക്രൈസ്തവ ചരിത്രത്തിൽ കുരിശു രൂപങ്ങൾക്ക് അദ്ധ്യാത്മീക തലം മാത്രമല്ല മറിച്ച് തലമുറകളായി കൈമാറി വരുന്ന ചരിത്രം, സംസ്കാരം, കലാവൈദഗ്ധ്യം എന്നീ തലങ്ങൾ കൂടി ഉണ്ട്. ഉദാഹരണമായി പുരാതന നസ്രാണി പള്ളികളുടെ ചുവരുകളിലും മേൽക്കൂരകളിലും വി. മദ്ബഹായ്ക്കുള്ളിലെ കൊത്തുപണികളിലും വിവിധ കുരിശുരൂപങ്ങൾ കാണാൻ സാധിക്കും. ഇന്നത്തെപ്പോലെ ആധുനിക യന്ത്രങ്ങളുടെ സഹായമില്ലാതെ, മനുഷ്യബുദ്ധിയും കലാവിരുതും മഹത്തായി സമ്മേളിച്ചതാണ് ഈ നിർമ്മാണങ്ങൾ ഒക്കെയും. ഏറെ പ്രചാരം ലഭിച്ച പേർഷ്യൻ കുരിശും അതിന്റെ നിർമ്മാണ ചാരുതയും ഇന്നും ശ്രദ്ധ പിടിക്കുന്നത് ചരിത്ര- സാംസ്കാരിക ബന്ധങ്ങളും, വിശ്വാസത്തിൽ ഉറച്ച പ്രതീകാത്മക ബോധ്യങ്ങളും ചേർന്നുനിൽക്കുന്നതു കൊണ്ടാണ്.

മലങ്കരസഭാ ചരിത്രത്തിൽ ചില കുരിശ് രൂപങ്ങൾ പൗരാണികതയും, രൂപഭംഗിയും കൊണ്ട് ശ്രദ്ധ നേടിയപ്പോൾ, ആരുടെയും കാര്യമായ ശ്രദ്ധ പതിയാതിരുന്ന, എന്നാൽ ഏറെ പ്രത്യേകകൾ ഉള്ളതുമായ കുരിശുരൂപമാണ് ഭാരത ക്രൈസ്തവരുടെ ഈറ്റില്ലമായ നിരണം പള്ളിയിലെ പുരാതനമായ മാമോദീസാ തൊട്ടിയിൽ കൊത്തിവെച്ചിട്ടുള്ളത്.

**നിരണം കുരിശും ശൈലിയും**

സാധാരണ കുരിശുരൂപങ്ങളുടെ തനതു ശൈലിയിൽ നിന്നും ഏറെ വേറിട്ടു നിൽക്കുന്ന ഒരു രൂപമാണ് നിരണം കുരിശിനുള്ളത്. ഇടതു കൈയുടെ അഗ്രം ചുണ്ടൻ വള്ളങ്ങളുടെ അമരം പോലെ മുകളിലേക്കും, വലതുകൈയുടെ അഗ്രം ഇതിന്റെ വിപരീത രീതിയിൽ താഴേക്ക് കുനിഞ്ഞുമാണ് ഉള്ളത്. ആ രീതിയിൽ ഉള്ള ഒരു കുരിശ് നിരണം പള്ളിയിൽ അല്ലാതെ വേറെ എങ്ങും ഇതുവരെ ലഭിച്ചിട്ടില്ല എന്നാണ് ഇന്ത്യയ്ക്ക് അകത്തും പുറത്തു നിന്നും ഉള്ളവരായ ചരിത്ര-പുരാവസ്തു ഗവേഷകരുടെ നിരീക്ഷണം. ഈ കുരിശു രൂപം കാണുമ്പോൾ സ്വസ്തിക ചിഹ്നത്തോട് ചെറു സാമ്യം ഉണ്ടെങ്കിലും പൂർണ്ണമായും അതിനൊടു ചേർച്ചയും ഇല്ല. ഭാരതീയ പാരമ്പര്യത്തിലെ ദേവീദേവന്മാരുടെ വിഗ്രഹശാസ്ത്രമുറപ്രകാരമുള്ള അഭയ - വരദ മുദ്രകളായാണ് നിരണം കുരിശിന്റെ ഇരു കരങ്ങളും ചമച്ചിരിക്കുന്നത് എന്ന് പുരാവസ്തു ഗവേഷണ വിദ്യാർത്ഥിയും, സുഹൃത്തുമായ രൂബേൻ അഭിപ്രായപ്പെടുന്നു. ബുദ്ധ - ഹിന്ദു മതങ്ങളിൽ വിഗ്രഹത്തിന്റെ വലതു കൈ മേൽപ്പോട്ട് ഉയർന്ന്, ഭക്തന് അഭയം നൽകുന്ന രീതിയിലും. ഇടത് കയ്യാവട്ടെ വരം പ്രദാനം ചെയ്തുകൊണ്ട് പുറത്തേക്ക് നീട്ടിയ മട്ടിലും കാണപ്പെടുന്നു. ഒരു പക്ഷെ നിരണം ദേശത്ത് ഉണ്ടായിരുന്ന ബുദ്ധമത സാന്നിധ്യവും, പുരാതന ഹൈന്ദവ ക്ഷേത്രപാരമ്പര്യങ്ങളും ഈ കുരിശിനെ സ്വാധീനിച്ചതുമാകാൻ സാധ്യതയുണ്ട്.

കാരണം ഇപ്പോൾ നിലവിൽ ഉള്ള നിരണം പള്ളി പുതുക്കി പണിതത് ഒരു നൂറ്റാണ്ടിന് മുമ്പേയായിരുന്നെങ്കിലും മാമോദീസ തൊട്ടിയുടെ നിർമ്മാണ ശൈലി അതിലും പഴയതാണ്. ഒരു പക്ഷെ പഴയ പള്ളിയിൽ ഉപയോഗിച്ച മാമോദീസാ തൊട്ടി പുനർ നിർമ്മിച്ച പള്ളിയിൽ ഉപയോഗിച്ചതുമാകാം. സ്മൃതി മന്ദിരത്തിൽ സൂക്ഷിച്ചിരിക്കുന്ന പഴയ പള്ളിയുടെ ചില ഭാഗങ്ങൾ ഇത് തെളിയിക്കുന്നുമുണ്ട്.

തളിർത്ത കുരിശ് ആണ് നിരണം കുരിശ് എന്നും, കുരിശിന്റെ തളിർപ്പുകളാവാം ഇരു വശത്തും കാണപ്പെടുന്നത് എന്നും രൂബേൻ അഭിപ്രായപ്പെടുന്നുണ്ട്. കേരളീയ ചുവർചിത്ര കലാപാരമ്പര്യത്തിൽ ലത അഥവാ വള്ളി എന്ന് പറഞ്ഞുവരുന്ന ഡിസൈനുമായി കുരിശിന്റെ ഇടത്-വലത് കൈകൾക്ക് സാമ്യമുണ്ടെന്നും, കൽപ്പണിക്കാരൻ കുരിശിന്റെ തളിർത്ത അവസ്ഥയെ മനോഹരമായി അവതരിപ്പിച്ചതാവണം എന്നുമാണ് അദ്ദേഹം പറയുന്നത്.

ഈ നിരീക്ഷണങ്ങൾ ഒന്നും തന്നെ പൂർണ്ണമായും ശരിയെന്നോ തെറ്റെന്നോ പറയാൻ സാധിക്കില്ലെങ്കിലും തുടർ പഠനങ്ങൾ നടക്കുമ്പോൾ ചരിത്രത്തിന്റെ ചുരുളുകൾ അഴിയുമെന്നു തന്നെ കരുതാം.

**നിരണം കുരിശും അന്തർലീനമായിരിക്കുന്ന അർത്ഥതലങ്ങളും**

ക്രൈസ്തവരെ സംബന്ധിച്ച് കുരിശ് കർത്താവിന്റെ മരണത്തിന്റെയും പുനരുത്ഥാനത്തിന്റെയും കുരിശു മൂലം ഉണ്ടായ രക്ഷയുടെയും പ്രതീകമാണ്. ഒപ്പം രക്ഷ പ്രദാനം ചെയ്ത കർത്താവിന്റെ തന്നെ പ്രതീകമായും സഭാപിതാക്കന്മാർ പഠിപ്പിക്കുന്നു. നിരണം കുരിശിന്റെ ആകൃതിയിൽ ചേർത്തു വെക്കാവുന്ന അർത്ഥം സൃഷ്ടിയുടെ വീണ്ടെടുപ്പിനു വേണ്ടി മനുഷ്യനായ ദൈവപുത്രൻ തന്റെ രക്ഷാസംഭവത്തിൽ കൂടി ഉയരത്തേയും ആഴത്തേയും തമ്മിൽ ഒന്നാക്കി ദൈവീകാനുഗ്രഹങ്ങൾ സർവ്വ സൃഷ്ടിയ്ക്കും നൽകുന്നു എന്നുള്ളതായിരിക്കാം.

മാമോദീസാതൊട്ടിയിൽ ഈ കുരിശു രൂപം നിർമ്മിച്ച പിതാക്കന്മാർ ഇങ്ങനെ ഒരു അർത്ഥം തന്നെയാണോ ഉദ്ദേശിച്ചത് എന്ന് തീർച്ചയില്ലെങ്കിലും ക്രിസ്തു സംഭവം (Christ Event) നന്നായി വിവരിക്കാൻ നിരണം കുരിശിനു സാധിക്കും.

**സംഗ്രഹം**

അന്വേഷണവും, യാത്രയും ഒന്നിന്റെയും അവസാനമല്ല മറിച്ച് പുതിയ കാഴ്ചയുടെയും അറിവനുഭവത്തിന്റെയും പുതു തുറവിയാണ് സമ്മാനിക്കുന്നത്. നിരണം പള്ളിയുടെ ചരിത്രവും ചരിത്ര ശേഷിപ്പുകളും അങ്ങനെയാണ്.

നിരണം കുരിശ് എന്ന് വിളിക്കപ്പെടുന്ന വി മാമോദീസ തൊട്ടിയിലെ കുരിശിന്റെ അന്വേഷണം കൂടുതൽ അർത്ഥങ്ങൾ കണ്ടെത്താൻ സഹായിക്കട്ടെ എന്ന് മാത്രം ആശിക്കുന്നു. ഈ പഠനം അതിനുള്ള പ്രേരണയായി മാറട്ടെ.